പുസ്തകം ൧ ലക്കം ൧

൧൦൬൮-ാം ൧൮൯൨ കർക്കടകം ൩൦ ൹

# മലങ്കര
# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നത.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി
ലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരം.


| | പുറം |
|---|---|
| പ്രത്യേക പരസ്യം | ൧൰൨ |
| നീട്ടിന്റെ പകൎപ്പ് | ൧൨൪ |
| ഇന്ത്യായിലെ സുറിയാനിസഭ | ൧൰൬ |
| ഒരു എതിർ പ്രസംഗം | ൧൰൩ |
| മാർ യാക്കോബ ശ്ലീഹായുടെ രക്തസാക്ഷി | ൧൰൭ |
| ഒരു വിശുദ്ധ വചനം | ൧൰൮ |
| സിമ്മനാരി സ്വത്തുക്കളും മുതൽ അപഹരണവും | ൧൧൰ |
| സുറിയാനിപട്ടക്കാർ | ൧൧൧ |
| സൂചനകൾ | ൧൧൪ |
| മലങ്കര സഭസ്ഥാപകന്റെ ഉദ്ദേശം | ൧൧൬ |
| സുറിയാനിഭാഷ | ൧൧൩ |
| ഒരു നല്ല ശട്ടംകെട്ടൽ | ൧൧൭ |
| അസോസിയേഷ്യൻ കടച്ചീട്ടുകൾ. | ൧൧൯ |

## മലങ്കര ഇടവക പത്രവരി അടച്ചവരുടെ പേരുവിവരം

| (നമ്പ്ര). | | | രൂപാ | ചക്രം | കാശു |
|---|---|---|---|---|---|
| ൧൪൩. | ബ_ തെക്കൻപറവൂർ പള്ളിയോഗം | | ൧ | ൧൪ | ,, |
| ൧൪൫. | കാരിയാത്തു ഓനി | അവർകൾ | ൧ | ൧൪ | ,, |
| ൧൪൬. | ബ_ മാന്തുരുത്തേൽ പള്ളിയോഗം | ,, | ൧ | ൧൪ | ,, |
| ൧൪൮. | ബ_ കാഞ്ഞിരമറ്റം പള്ളിയോഗം | ,, | ൧ | ൧൪ | ,, |
| ൧൪൯ | രാ_ രാ_ വടക്കെതുരുത്തേൽ കുഞ്ഞിപ്പാവു | ,, | ൧ | ൧൪ | ,, |
| ൧൫൦. | ബ_ മുളന്തുരുത്തിൽ പള്ളിയോഗം | ,, | ൧ | ൧൪ | ,, |
| ൧൫൫ | രാ_ രാ_ ചാത്തുരുത്തിൽ കുഞ്ഞുവക്കി | ,, | ൧ | ൧൪ | ,, |
| ൧൫൮. | രാ_ രാ_ ഈകലൻ ഇട്ടൂപ്പ | ,, | ൧ | ൧൪ | ,, |
| ൧൬൦. | രാ_ രാ_ പള്ളിപ്പുറത്ത കുഞ്ഞിച്ചെറിയ | ,, | ൧ | ൧൪ | ,, |
| ൧൬൮. | രാ_ രാ_ കണ്ടനാട്ടു ഈകലൻ കുഞ്ഞിപൈലോ | ,, | ൧ | ൧൪ | ,, |
| ൧൭൯. | രാ_ രാ_ ഈടിയൻ കുഞ്ഞിപൈലോ | ,, | ൧ | ൧൪ | ,, |
| ൧൮൧. | രാ_ രാ_ മട്ടുമ്മേൽ അവിരാവക്കി | ,, | ,, | ൨൧ | ,, |
| ൧൮൨. | ബ_ കരിങ്ങാച്ചിറ പള്ളിയോഗം | | ൧ | ൧൪ | ,, |
| ൧൮൩. | ബ_ വാലക്കാട്ടു അച്ചൻ | ,, | ൧ | ൧൪ | ,, |
| ൧൮൬. | രാ_ രാ_ പടയാട്ടിൽ പൈലിമാത്തു | ,, | ൧ | ൫ | ൮ |
| ൧൮൯. | രാ_ രാ_ മൂക്കഞ്ചേരിൽ അവുസേപ്പുചെറിയ | ,, | ,, | ൨൧ | ,, |
| ൧൯൧. | രാ_ രാ_ കണ്ടനാട്ടു പൈലൊവക്കി | ,, | ൧ | ൫ | ൮ |
| ൧൯൨. | രാ_ രാ_ മൂക്കഞ്ചേരിൽ കുഞ്ഞുമാത്തു | ,, | ൧ | ൧൪ | ,, |
| ൧൯൪. | രാ_ രാ_ ടി_ യിൽ കുഞ്ഞിച്ചെറിയ | ,, | ൧ | ൧൪ | ,, |
| ൧൯൩. | രാ_ രാ_ വടയാട്ടിൽ വക്കിഉലഹന്നൻ | ,, | ൧ | ൫ | ൮ |
| ൧൯൫. | രാ_ രാ_ മനയിടെതൊമ്മൻ | ,, | ൧ | ൧൪ | ,, |
| ൧൯൬. | രാ_ രാ_ പൊയ്ക്കാട്ടിൽ അയിപ്പുവക്കി | - | ൧ | ൫ | ൮ |
| ൧൯൮. | രാ_ രാ_ തടിക്കൽ കുഞ്ഞിപൈലോ | - | ൧ | ൬ | - |
| ൨൦൦. | രാ_ രാ_ മൂക്കഞ്ചേരിൽ വക്കിപൈലൊ | - | ൧ | - | - |
| ൩൩൦. | രാ_ രാ_ അകമ്പിള്ളിൽ കുഞ്ഞിപൈലി | - | ൧ | ൧൪ | - |
| ൩൩൪. | രാ_ രാ_ തെക്കെക്കര ഇട്ടൻ | - | ൧ | ൧൪ | - |
| ൩൩൩. | ബ_ പുറ്റുമാന്തൂർ പള്ളിയോഗം | - | ൧ | ൧൫ | ൮ |
| ൩൩൩, | രാ_ രാ വാളിയാൽ കറിയാക്കൊ | - | ൧ | ൧൪ | - |
| ൩൩൫. | ബ_ മുളക്കുളം പള്ളിയോഗം | - | ൧ | ൧൪ | - |
| ൩൩൬. | ബ_ ടി_ പുത്തൻപള്ളിയോഗം | ,, | - | ൨൧ | - |
| ൩൩൮. | ബ_ മുറന്തുക്കിൽ അച്ചൻ | - | ൧ | ൧൪ | - |
| ൩൩൯. | രാ_ രാ_ കാരാമയിൽ വക്കി | -- | ൧ | ൧൦ | - |
| ൩൪൦. | ബ_ പുത്തൂർവലിയച്ചൻ | - | ൧ | ൧൪ | - |
| ൩൪൨. | രാ_ രാ_ കരിമ്പുളാക്കൽ ചാക്കൊ | - | ൧ | ൧൫ | ൮ |
| ൩൪൬. | ബ_ പള്ളിക്കര പള്ളിയോഗം | - | ൧ | ൧൪ | - |
| ൩൪൮. | ബ_ മാളിയേക്കൽ കുഞ്ഞിപൈലൊ | ,, | ൧ | ൭ | , |
| ൩൪൯. | രാ_ രാ_ തരകൻവീട്ടിൽ ഇത്താപ്പിരി | - | ൧ | ൭ | - |
| ൩൫൦. | ബ_ കരിശുങ്കൽ അച്ചൻ | - | ൧ | ൧൫ | ൮ |
| ൨൨൬. | ബ_ തിരുവിനാൽ യാക്കോബകത്തനാർ | - | - | ൧൪ | - |
| ൨൨൮. | രാ_ രാ_ പടിഞ്ഞാറെടെ മാത്തൻ | - | ൧ | ൧൫ | ൮ |
| ൨൩൨. | ബ_ ചക്കിട്ടടത്ത അച്ചൻ | - | ൧ | ൧൫ | ൮ |
| ൨൨൨. | ബ_ താനുവേലിൽ അച്ചൻ | - | ൧ | ൧൫ | ൮ |
| ൨൨൧. | ബ_ പൂതക്കുഴിയിൽ അച്ചൻ | - | ൧ | ൧൫ | ൮ |
| ൨൨൦ | ബ_ കരിങ്ങാട്ടിൽ അച്ചൻ | - | ൧ | ൧൫ | ൮ |
| ൨൧൫. | ബ_ തുമ്പമൺ പള്ളിയോഗ | - | ൧ | ൧൫ | ൮ |
| ൩൪൯_ | രാ_ രാ_ പി. എം. വക്കി മജിസ്ട്രേട്ടു | ,, | ൧ | ൧൬ | ൧൫ |
| ൪൧൪. | ബ_ കാർത്തികപ്പള്ളി പള്ളിയോഗം | - | ൧ | ൪ | ൪ |
| ൩൩൫. | ബ_ തൊമ്മഗീവറുഗീസ കത്തനാരു | - | ൧ | ൧൪ | ൪ |

# മലങ്കര

# ഇടവകപത്രിക



## മംഗളം

വന്യംഡംഭം കലന്ത്യധികതരമഹം കാരിയെത്തഴിയുള്ളിൽ
കമ്പംനൾകിതകൊത്തും പരിശുചാടതീവിനീതാനുയത്തിച്ചുമച്ചും
തമ്പത്തിൽഭക്തിപൂർവ്വം തൊഴുമവരെ സദാപാലനംചെയ്യുമെവം
ജൃംഭിക്കുംസ്നേഹമൊടീമനുജരിൽ മരുവുംസത്തിന്നെ വാഴ്ത്തുന്നംന്നാം.



## ☞ പ്രത്യേക പരസ്യം

[നമ്പ്ര - ൩൦]

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ
മെത്രാപ്പൊലീത്തായിൽ നിന്ന-

നമ്മുടെ സുറിയാനി സത്യവിശ്വാസ സഭയിലെ നമസ്കാര പുസ്തകങ്ങൾ പരിഷ്കരിച്ചു മലയാളഭാഷയിൽ സിമ്മനാരിവക മാർ തോമ്മസ് അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഇതിനമുമ്പു അന്യ അച്ചുക്കൂട്ടങ്ങളിൽ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളെ റദ്ദാക്കിയിരിക്കുന്നതായി ൧൮൭൬ാം നമ്പ്ര ൩ാം ലക്കംപത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുപോലെ സിമ്മനാരിയിൽനിന്ന പ്രസിദ്ധപ്പെടുത്തുന്ന നമസ്കാരപുസ്തകങ്ങൾ മാത്രമെ വാങ്ങി ഉപകരിക്കാവു എന്ന നമ്മുടെ സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തിര്യപ്പെടുത്തിയിരിക്കുന്നു-

എന്ന ൧൮൭൬. മകരം ൨൫ നു-
കോട്ടയത്ത സിമ്മനാരിയിൽ നിന്നും.

മലങ്കര ഇടവകപ്പത്രിക ൧൨-ാം ലക്കംവരെ കഴിഞ്ഞിട്ടും പത്രവരി അടയ്ക്കാത്തവർ രസീതു കൊണ്ടുവരുന്ന ആൾവശമൊ തപാൽ മണിഓഡരായൊ പത്രവരി ഇനിഎങ്കിലും താമസത്തിനിടവരുത്താതെ അയച്ചുതരുവാറാകണം   എന്ന- പി- ജെ- ഇട്ടൂപ്പ മാനേജർ..

## പരസ്യം

മലങ്കര ഇടവകപ്പത്രിക ൧-ാംപുസ്തകം ൩ാം ലക്കം ൧൮൭൬ാംനമ്പ്ര ൽ എ- പെ- പെ- ബ- മലങ്കരഇടവകയുടെ മാർ ദീവന്നാസ്യോസ്സ ...

ത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രസിദ്ധപ്പെടുത്തിയിരുന്ന പരസ്യത്തിന്നുവിപരീതമായി ചിലപുസ്തക കച്ചവടക്കാററു നമസ്കാരപുസ്തകങ്ങൾ വിററുവരുന്നതായി അറിയുന്നു- എന്നാൽ ഇനി അങ്ങനെ അന്ന്യരച്ചുക്കൂട്ടങ്ങളിൽ ന്യായരഹിതമായി അടിച്ചിട്ടുള്ള പുസ്തകങ്ങളെ ഏതു കച്ചവടക്കാരിൽവച്ചു കണ്ടുപിടിക്കുന്നുവൊ അവരുടെ പേരിൽ ക്രിമിനാലായി അന്ന്യായം കൊടുത്തു ശിക്ഷിപ്പിക്കുന്നതുകൂടാതെ നഷ്ടത്തിന്നു സിവിൽ വ്യവഹാരവും കൊടുക്കുന്നതാകുന്നു എന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു-

എന്നു മാനെജർ

## ചിലപഴയ റിക്കാൎട്ടുകൾ

സ്വജാതിയിൽ ഒരുമെത്രാനെ കിട്ടണമെന്നു ൟ നാട്ടിലെ റോമ്മാസുറിയാനിക്കാൎക്കു ഒരുവലിയ മോഹം ഉണ്ടു. ഇതു ഇന്നും ഇന്നലെയും തുടങ്ങിയതല്ലാ. ഇവരുടെ ൟ ആഗ്രഹം ഒരുശതാബ്ദത്തിനു മുമ്പെതന്നെ ഉണ്ടായിരിക്കുന്നുഎന്നു തെളിയിക്കുന്ന ചില ലക്ഷ്യങ്ങൾ ഉണ്ടു. ആകാലത്തു ഇവരുടെ പൂൎവന്മാർ ൟ ഉദ്ദേശ്യസാദ്ധ്യം പ്രമാണിച്ചു വളരെപണം ചിലവഴിച്ചിട്ടും ഉണ്ടു. എന്നിട്ടും ഇതുവരെ സാധിപ്പാൻ കഴിയാതിരിക്കുന്നതു വലിയആശ്ചൎയ്യം തന്നെ റോമ്മായുടെനുകം മാൎദ്ദവം ഇല്ലാത്തതും അതിന്റെ ശൌൎയ്യം ഇളക്കമില്ലാത്തതും ആണെന്നു പഠിപ്പാൻ ഇവരുടെ ചരിത്രം മതിയായ ലക്ഷ്യമാകുന്നു. ൟതൎക്കത്തെ സംബന്ധിച്ചു ഒരുനൂറുവൎഷം മുമ്പുഉണ്ടായ ചിലസൎക്കാർ ലക്ഷ്യങ്ങളുടെ പകൎപ്പു കാണണമെന്നു റോമ്മാസുറിയാനിക്കാരിൽ പലരും ആഗ്രഹിക്കുന്നതായി അറിയുന്നതിനാൽ ചിലപകൎപ്പുകൾ താഴെ ചേൎക്കുന്നു ആയതുപ്രസിദ്ധം ചെയ്യണമെന്നു അപേക്ഷ.

## നീട്ടിന്റെ പകൎപ്പ്-

അങ്കമാലിമുതലായ പള്ളിക്കാരരും വരാപ്പുഴെ മെത്രാനും പാതിരിമാരും തങ്ങളിൽ ഉള്ളകാൎയ്യങ്ങൾ ഒക്കയും ഇവിടെ വെച്ചു കെട്ടതിന്റെ ശെഷം പള്ളിക്കാരും മെത്രാനും പാതിരിമാരും സമ്മതിച്ചു എഴുതിവച്ചു വൎദ്ധോലയുടെ പകൎപ്പു കൊടുത്തയക്കുന്നതു കാണുമ്പൊൾ അറിയാമല്ലൊ അങ്കമാലിമുതലായിട്ടുള്ള പള്ളികൾ ഒക്കയും ഒഴിഞ്ഞ വരാപ്പുഴെ മെത്രാനും പാതിരിമാരും കച്ചീട്ടു എഴുതിവയ്ക്കകൊണ്ടും ഇപ്പൊൾപള്ളിക്കാൎയ്യം വിചാരിക്കുന്നതിന പാറയാമാകൽ തൊമ്മാകത്തനാൎക്കു ഗൊവൎണ്ണദൊരിന്റെ സ്ഥാനം കൊടുത്തിരിക്കകൊണ്ടും അവരുടെ ജാതിമൎയ്യാദപൊലെ മെത്രാൻസ്ഥാനവും അയാൾക്കു തന്നെകൊടുപ്പിച്ചു പല്ലക്കുംകെറിനടന്നു കൊള്ളതക്കവണ്ണവും ഗൊവൺദൊരൊരൊടു കൂടെപാൎത്തു പള്ളിക്കാൎയ്യം വിചാരിപ്പാൻ ആക്കിയിരിക്കുന്നകത്തങ്ങൾ പെരുഫവം ഡൊലിയിൽ കെറി കൊടയും ചങ്ങലവെളക്കും പിടിപ്പിച്ചുകൊള്ളതക്കവണ്ണവും പള്ളി അധികാരികൾ എന്നവിളിച്ചുകൊള്ള തക്കവണ്ണവും ശെഷം പള്ളിയിലെ കത്തങ്ങൾഒക്കയും കൊടയുംചങ്ങലവെളക്കും പിടിപ്പിച്ചുകൊള്ളതക്കവണ്ണവും നിശ്ചയിച്ചു അങ്കമാലി മുതലായിട്ടുള്ള പള്ളിക്കാൎക്കുനാംപിടിപാടു സാധനം കൊടുക്കകൊണ്ടും ഇതിൻവണ്ണമുള്ള സ്ഥാനമാനങ്ങൾ ഒക്കയും തൊമ്മാകത്തനാരു ഗൊവൎണ്ണദൊരെയും കത്തങ്ങളെയുംകൊണ്ടുനടത്തിച്ചുകൊള്ളുകയും വെണം തൊമ്മാകത്തനാരു ഗൊവൎണ്ണദൊര അങ്കമാലിമുതലായിട്ടുള്ളപള്ളികാൎയ്യംഒക്കയും ചുമതല ആയിട്ടുനടന്നു കൊള്ളുകയുംവെണമെന്നും ൟകാൎയ്യംചൊല്ലി ൯൭൫വാമാണ്ടുമെടമാസം ൨൦ാംനു- കൃഷ്ണൻ ചെമ്പകരാമനനീട്ടെഴുതിവിട്ടു എന്ന തിരുവുള്ളമായനീട്ടു.

അങ്കമാലി മുതലായിട്ടുള്ള പള്ളിക്കാററുംകണ്ട നിങ്ങൾക്കു മാൎഗ്ഗമരിജാദ നടത്തിക്കുന്നതിന്നു സുറിയാനി പരിഷയിൽമെത്രാന്മാരുഇല്ലാഴികകൊണ്ടു വരാപ്പുഴപാൎക്കുന്ന കമ്മിലീത്താമെത്രാനും പാതിരിമാരും കൂടെപള്ളിനടത്തിച്ചു വരുമ്പോൾ മെത്രാനും പാതിരിമാരും നിങ്ങളും തമ്മിൽ പലകൂട്ടം കാൎയ്യംകൊണ്ടും തങ്ങളിൽ വിവാദുഉണ്ടാകകൊണ്ടും പാതിരിമാരും കൂടെ നാംഇരിക്കുന്നടത്തുവന്ന കാൎയ്യംകൊണ്ടു കെട്ടതിന്റെ ശെഷം സുറിയാനിപരുഷയിൽ മെത്രാനെ ഉണ്ടാക്കിച്ചു നടത്തിച്ചു കൊള്ളതക്കതിൻവണ്ണവും റൊമ്മായിലെകട്ടുദാശ കരിയാട്ടി മെത്രാൻ കൊണ്ടുവരികകൊണ്ടും അതിമൎയ്യാദം തന്നെ മെത്രാ

നാക്കി ജാതിമര്യാദ നടത്തിച്ചുകൊള്ളത്തക്കവണ്ണവും നിങ്ങളുടെ സുറിയാനി പള്ളിക്കകല്ലീത്താകാക്കു അവകാശം ഇപ്പന്നം വരാപ്പുഴെമെത്രാനും പാതിരിമാരും നമ്മുടെമുമ്പാകെ കച്ചീട്ടുഎഴുതിവെയ്ക്കകൊണ്ടും കരിയാറ്റിമെത്രാൻ കഴിഞ്ഞതിന്റെശേഷം പുത്തൻചിറയും വരാപ്പുഴയും മെത്രാന്മാരുവിചാരിച്ചിരുന്നപള്ളികളും നിങ്ങളുടെജാതിമരിയാദയും നടത്തിക്കുന്നതിനു പാറെമ്മാക്കൽ തൊമ്മാകത്തനാരു ഗൊവര്ണ്ണദൊരെ ആക്കിയിരിക്കകൊണ്ടും ആ ആളിനെ തന്നെ നിങ്ങളുടെജാതിമരിയാദ പൊലെമെത്രാന്റെസ്ഥാനവും കൊടുപ്പിച്ച അങ്കമാലിമുതലായിട്ടുള്ള പള്ളികൾ കിഴമര്യാദപൊലെ നടത്തിച്ചുകൊള്ളണം ഗൊവര്ണ്ണദൊർക്കു പപ്പെക്കും ടിയാന്റെക്രുടെ പാത്ത്പള്ളികാര്യങ്ങൾ വിചാരിക്കുന്നകത്തങ്ങൾ പെർ ൧൨ പള്ളിഅധികാരികളെന്നു പെരും ഡൊലതയും കൊടയും ചങ്ങലവെളക്കും ശെഷമുള്ളപള്ളികളില്ല കത്തങ്ങൾ ഒക്കെക്കും കൊടയും ചങ്ങലവെളക്കും കൊടുക്കകൊണ്ടും ഇതിന്മണ്ണമുള്ള സ്ഥാനമാനങ്ങൾ നടത്തിച്ചു പള്ളികാര്യങ്ങൾ കിഴമര്യാദപൊലെ വിചാരിച്ചു പള്ളിഎടംപ്പെട്ടു നിങ്ങളുടെ ജാതികാര്യം എടപെട്ടും വിശെഷാൽ വെണ്ടുന്നതിനൊക്കയും പള്ളിക്കാര് എപ്പൊഴും നാം ഇരിക്കുന്നെടത്തുവന്ന നമ്മെബൊധിപ്പിച്ചു നടന്നുകൊള്ളുകയും വെണമെന്നു ഇപ്പടിക്കു ൯൱൨ മെടമാസം ൧൨ നു തിരുവിള്ളത്തും പടീനിന്നെഴുതിയ പള്ള്യമലെഴുത്തുകണക്കു പിറശുട്ടുപെരുമാൾമാദെവൻ

പരിശിഷ്ടം.

൯൱൨ാം മാണ്ടു മെടമാസം ൧൨ നു അങ്കമാലിമുതലായിട്ടുള്ള പള്ളിക്കാരാകുന്ന നസ്രാണികൾ എല്ലാവരുടെജാതിയിൽ കിഴമര്യാദ സുറിയാനിക്കാരിൽ മെത്രാനെ ഉണ്ടാക്കിനടത്തിച്ചുവരും വണ്ണം മെത്രാനെഉണ്ടാക്കിച്ചുനടത്തിച്ചുകൊള്ളുന്നവകയ്ക്കുംപാറയാമാക്കൽ തൊമ്മാകത്തനാരുഗൊവര്ണ്ണദൊർക്കു പപ്പെക്കും ടിയാന്റെക്രുടെപള്ളികാര്യംവിചാരിപ്പാൻ ആക്കി ഇരിക്കുന്നകത്തങ്ങൾ പെരു ൧൨ ഡൊലിയും കുടയും ചങ്ങലവിളക്കും ശെഷംപള്ളികൾ വിചാരിക്കുന്ന കത്തങ്ങൾക്കു കൊടയും ചങ്ങലവിളക്കും തന്നവകക്കും അടുക്കുവതുൾപ്പെടെ അടിയറവുതിന്നു പണം ൨൱൰൩ ഉപ്പണം ൱൨൰൩ നിത്യശിലവുശെഖരിപ്പുമുതൽ ക്രുട്ടവകക്കു ചെട്ടുമാട്ടികമാരെൻ പെരുമാൾവശം ഒട്ടുക്കുമാറു കല്പിച്ചശ്ട്ടു എഴുതിയ വല്യമലെഴുത്തുകണക്കുപിറശുട്ടുപെരുമാൾ മാദെവൻ എഴുത്തു.

## ഇന്ത്യയിലെ സുറിയാനി സഭ.

ഇടവകപത്രികപത്രാധിപരവർകൾക്കു,

മെലെഴുതിയ തലവാചകത്തൊടു കൂടി കഴിഞ്ഞലക്കത്തിൽ പ്രസിദ്ധം ചെയ്തു എം. പി. വി. അവർകളുടെ ലെഖനം ഞാൻ കണ്ടു സന്തോഷിക്കുന്നു. മാർതൊമ്മാശ്ലീഹാ മലങ്കരെസുറിയാനി സഭയുടെ സ്ഥാപകനല്ലെന്നു വരുത്തുന്നതായി ചരിത്രത്തിൽനിന്നു പലസംഗതികൾകാണിച്ചു നാലഞ്ചു പ്രസംഗങ്ങൾ കുറെ സംവത്സരങ്ങൾ മുമ്പു ദിവ്യശ്രീ റെവിസാല്ലുഅവർകൾ മദ്രാസിലെ ക്രിസ്തിൻ കൊലെജ മഗെസിൻ എന്നു കെൾവിപ്പെട്ടു പത്രത്തിൽ പ്രസിദ്ധപ്പെടുത്തി ഉൽകൃഷ്ടവിദ്യാഭ്യാസം ലഭിച്ച അനേക സുറിയാനിക്കാരുടെയും മറ്റും ദൃഷ്ടിഗൊചരമാക്കി തീർത്തു, എന്റെ ഓർമ്മതെറ്റിപ്പൊയില്ലെങ്കിൽ ഒരുസുറിയാനി പട്ടക്കാരൻ സാല്ലിന്റെ യുക്തികളുടെ യൊഗ്യതായൊഗ്യതകളിൽ പ്രവെശിക്കാതെ മെൽപറഞ്ഞ വാദത്തിന്നനുകൂലമായി ഒന്നൊരണ്ടൊ സംഗതികൾ മാത്രവും പിന്നീടു ജൊൻകുറിയൻ ബി. എ. അവർകൾ സവിസ്താരമായി സാല്ലിന്റെ ചരിത്രതെളിവുകളിൽ പ്രവെശിച്ചും ഇങ്ങിനെരണ്ടു എതിർ പ്രസംഗങ്ങൾ മെൽപറഞ്ഞ മഗസീനിൽ പ്രസിദ്ധം ചെയ്തിരുന്നു സാല്ലുഅവർകൾ കൊടുത്ത സമാധാനങ്ങൾ യുക്ത്യാനുസരണമായി എന്നു എതൃലെഖകന്മാരുടെ മൌനത്താൽ ഊഹിക്കെണ്ടിയിരിക്കുന്നു. ഇ

പ്പോൾ രണ്ടുനാല്ല കൊല്ലം കഴിഞ്ഞശെഷം ബി. സി. ചാക്കൊ ബി- ഏ അവർകൾ കഴിഞ്ഞ ജനുവരി മാസത്തെ മഗസീനിൽ റെയിസാല്ലുമായി പൊരിനു ഏറങ്ങിയിരിക്കുന്നു. സാല്ലുശീമയിലാകയാൽ അദ്ദെഹത്തിന്റെ ശാസ്ത്രങ്ങൾ ഏത്തുന്നതിന്നു കാലതാമസം വെണ്ടിവരുന്നതാണല്ലൊ- ൧൦ാം വാദത്തെ പററിമിസററർ റെയി മഗസീനിൽ പ്രസിദ്ധം ചെയ്ത സുറിയാനിക്കാരെക്കാമറെറാ എതൃവാദം ചെയ്യുന്നതിന്നു ധാരാളം അവസരം കൊടുത്തിട്ടും തനിക്കതൃപ്തികരമാകുംവണ്ണം ഒരുവനും നിഷെധിച്ചിട്ടില്ലാത്തതിനാൽ മാത്രം തന്റെ പ്രസംഗങ്ങളെ പുസ്തകമായി കുറെമാസം മുമ്പു ചമച്ചത. ഇപ്രകാരംതന്നെ "മലയാളവിനൊദിനി,,യുടെ ചിലലക്കങ്ങളിൽ ദിവ്യശ്രീ റെയിസാല്ലിന്റെ പുസ്തകത്തിന്നു വിരുദ്ധമായി കുറെ പ്രസംഗങ്ങളും തെളിവുകളും പ്രസിദ്ധം ചെയ്തിട്ടുള്ളതിനെ പുസ്തകരൂപമാക്കുന്നതിന്നു മുമ്പായി മെൽപറഞ്ഞ യൊദ്ധാക്കൾ ഏറങ്ങിയ സ്ഥലത്തുനിന്നു പൊക്കു വിളിച്ചു വിജയിയായി എന്നു പ്രസിദ്ധകനു തൊന്നുന്നപക്ഷം മാത്രം എം. പി. വി. അവർകളുടെ അഭിലാഷം നിറവെററുന്നതിന്നു പരിശ്രമിച്ചാൽ മതിയെന്നു എന്റെ താഴ്മയുള്ള മനസ്സിൽ തൊന്നുന്നു.

സി- ഇ- പീററർ

## ഒരു എതിർ പ്രസംഗം

പൊയ മാസത്തിൽ മലങ്കരമല്പാൻ ബ- വട്ടശെരിൽ ഗീവറുഗീസു കത്തനാർ അവർകളും മടക്കൽ ആലക്സന്ത്രയൊസ കത്തനർ അവർകളും നി- വ- ദി- ശ്രീ. മാർഗ്രിഗൊറിയൊസ മെത്രാപ്പൊലീത്ത അവകളുടെ കല്പനപ്രകാരം റീശിസാപിരിപ്പാൻ കുന്ദംകുളങ്ങരയ്ക്കു പൊയിരുന്നു. അവിടെ നവീകരണക്കാരുടെ ശിഷ്യന്മാരായ ചിലർ സുറിയാനിമതൊപദെശങ്ങൾക്കു എതിരായി ഉപദെശിച്ചുവരുന്നതിനാൽ ചിലസാധുക്കൾക്കു തട്ടിയിരുന്നസംശങ്ങൾ മല്പാന്മാരുടെ പ്രസംഗങ്ങളാൽ മിക്കവാറും തീൎന്നിരിക്കുന്നതായിഅറിയുന്നു. പള്ളിയിൽ കൂടാതെകമ്പൊളത്തിൽ നാലാറുപ്രസംഗങ്ങൾനടത്തി ഈപ്രസംഗികളെപൊലെവൈരാഗ്യമുള്ളപട്ടക്കാരയൊ ഉപദെശികളെയൊ സ്ഥിരമായിആകമ്പൊളത്തിൽ കിട്ടിയാൽ നവീകരണ ശിഷ്യംകുറെഉള്ളതും ക്ഷണെനമാഞ്ഞുപൊകുമെന്നഒരുട്ടുകൾ സാക്ഷിഎഴുതിഅയച്ചിരിക്കുന്നു.

## പരസ്യം.

കോട്ടയത്ത മാർദീവന്നാസ്യൊസ സിമ്മിനാരിവകക്കു. ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതിനെ കൈപ്പറ്റുന്നതിന്നു- കമ്മട്ടിക്കാർ സന്തൊഷപൂർവ്വം കാത്തിരിക്കുന്നു.

നമ്മുടെ കർത്താവിന്റെ സഹോദരൻ എന്നു വിളിക്കപ്പെട്ടുവരുന്ന
വനും യെറുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായും ആയി
രുന്ന മാർ യാക്കോബ ശ്ലീഹായുടെ രക്തസാക്ഷ.

മിശിഹായുടെ കാലംമുതൽ ഇന്നെവരയും നീതിമാൻ എന്നുമറുനാ
മമുള്ള മാർയാക്കോബ യെറുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പാ ആ
യിരുന്നു. സുറിയാനിക്കാർ ഉപയോഗിച്ചുവരുന്ന കുർബാനക്രമം ഈ പ
രിശുദ്ധൻ രചിച്ചിട്ടുള്ളതാണ. യാക്കോബ എന്ന പേരുള്ളവർ വളരെ
യുണ്ടായിരുന്നു എങ്കിലും ഇദ്ദേഹം യഥാർത്ഥനാമാവായി തന്റെ മാതാ
വിന്റെ ഗർഭം മുതൽ നീതിമാനായിരുന്നു. വീഞ്ഞാകട്ടെ ലഹരിയുള്ള വേ
റെദ്രവ്യങ്ങളാകട്ടെ യാക്കോബ കുടിക്കാറില്ലായിരുന്നു. ക്ഷൗരക്കത്തി ത
ന്റെ തലമേൽ തൊട്ടിട്ടില്ലാ. തന്റെ ദേഹത്തെ തൈലം കൊണ്ടു പൂശു
കയാകട്ടെ സുഗന്ധ സാധനങ്ങൾ ഇട്ടവെള്ളത്തിൽ കുളിക്കുകയാകട്ടെ
ചെയ്തിട്ടില്ല. മാത്രമല്ല ആട്ടിൻരോമം കൊണ്ടുള്ള ഉടുപ്പുകൾ ഇടാതെ
താൻനാരുകൊണ്ടുള്ള വസ്ത്രം സദാധരിച്ചുവന്നു. ദേവാലയത്തിൽ ശുദ്ധ
സ്ഥലത്തേക്കുപ്രവേശിക്കുന്നതിനു ഈ പരിശുദ്ധന അവകാശവുമുണ്ടായി
രുന്നു എല്ലാസമയത്തും ദേവാലയത്തിൽ പോയി മുട്ടുകുത്തികൊണ്ടു ത
ന്റെ ജനങ്ങളുടെ പാപക്ഷമയ്ക്കുവേണ്ടിനമസ്കരിക്ക പതിവായിരുന്നു ഇങ്ങി
നെ സദാമുട്ടുകുത്തി ദൈവത്തെസ്തുതിച്ചു, ജനങ്ങൾക്കുവേണ്ടി നമസ്കരി
ച്ചും തന്റെ സമയം കഴിച്ചുവന്നതിനാൽ തന്റെമുട്ടുകൾ ഒട്ടകത്തിന്റെ
മുട്ടുകൾ പോലെ കഠിനമുള്ളവ ആയിതീർന്നു എന്നുപറയാറുണ്ട. നീതിമാ
ൻ എന്നപേരുകൂടാതെ, സഭാജനങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചുവന്നതിനാ
ൽ ജനങ്ങളുടെ സങ്കേതം എന്നുകൂട്ടി അദ്ദേഹത്തെ വിളിച്ചുവന്നു.

ഒരിക്കൽ യഹൂദന്മാരിൽ ഉണ്ടായിരുന്ന ഏഴുഭാഗക്കാരിൽ ചിലർ
വന്നു യേശു എങ്ങിനെയാണ വാതിലാകുന്നത എന്നു മാർ യാക്കോബി
നോടു ചോദിച്ചു. യേശു രക്ഷിതാവ ആകയാലാണ വാതിലുമായിരിക്കു
ന്നത എന്നുഅദ്ദേഹം മറുപടിപറകയും യേശുക്രിസ്തുവാണെന്നു പ
ലരും വിശ്വസിക്കയുംചെയ്തു. ഈ യഹൂദന്മാർ ഉയിർത്തെഴുനീല്പുണ്ടെന്നാ
കട്ടെ സകല മനുഷ്യരെയും അവരുടെ പ്രവൃത്തിക്കുതക്കവണ്ണം വിധിക്കു
ന്നതിന്നായിക്രിസ്തുരണ്ടാമതുവരുമെന്നാകട്ടെ വിശ്വാസമുള്ളവരല്ലായിരു
ന്നു ആ വിശ്വാസം പലർക്കുമുണ്ടായതു മാർയാക്കോബമുഖാന്തിരം ആയിരുന്നു
ഇങ്ങിനെയഹൂദന്മാരിൽ പലരും അവരുടെ സഭയിലെ അധികാരികളും
കർത്താവിൽ വിശ്വസിക്കുന്നതു കണ്ടിട്ടു പരീശന്മാരും ഉപാദ്ധ്യായന്മാരും
മറ്റുയഹൂദന്മാരും പിറുപിറുത്ത ലഹളക്കുവട്ടംകൂട്ടി പുരുഷാരമെല്ലാം
യേശുവിനെക്രിസ്തുവെന്നു വിശ്വസിച്ചേക്കുമെന്നു അവർവളരെ ഭയ
പ്പെട്ടു. അതിനാൽ അവർ ഒരുകൂട്ടമായികൂടി മാർ യാക്കോബിന്റെ മുമ്പി
ൽ എത്തി ഇപ്രകാരം പറഞ്ഞു “ജനങ്ങളിൽ വളരെപ്പേരും യേശുവിനെ
പറ്റി തെറ്റായി വിശ്വസിച്ചു അവൻ ക്രിസ്തുവാണെന്നു വിശ്വസിച്ചുവരുന്നു
അതിനാൽ വഞ്ചിക്കപ്പെട്ടിരിക്കുന്ന ഈ ജനങ്ങൾ എല്ലാവരും പെസഹാ
യിക്കു ഇവിടെ കൂടുമ്പോൾ അവരോടു സത്യമായ വിശ്വാസത്തെപറ്റി നീ

പ്രസംഗിക്കണം- നീ നീതിമാനും മനുഷ്യരെ ഭയപ്പെടാത്തവനും ആകയാ
ൽ നിന്റെ വാക്കിനെ അവർ വിശ്വസിക്കുമെന്ന ഞങ്ങൾ ഉറപ്പായി വിചാ
രിക്കുന്നു അതിനാൽ പെസഹാ ദിവസത്തിൽ നീ ദേവാലയത്തിന്റെ ഗൊ
പുരത്തിന്മെൽ എല്ലാവർക്കും നിന്നെ കാണാവുന്ന സ്ഥലത്തു കയറി നിന്നു
ഉയൎന്ന ശബ്ദത്തിൽ യെശുവിനെപറ്റി അവർ വഞ്ചിക്കപ്പെട്ടിരിക്കുന്നു
എന്നും അവൻ ക്രിസ്തുവല്ലായിരുന്നു എന്നും അവരൊടു പറയണം- ൟ
പ്രധാനികളുടെ മുഖസ്തുതി കെട്ടു സന്തോഷിച്ചും അവരുടെ അധികാര
ത്തെ ഭയന്നും മാർ യാക്കോബ അവരുടെ അപെക്ഷയെ സ്വീകരിക്കുമെ
ന്ന അവർ വിചാരിച്ചു എങ്കിലും അദ്ദെഹം അങ്ങിനെ ചെയ്യില്ല എന്ന വി
ശെഷാൽ പറയണ്ടല്ലൊ- പെസഹാനാളിൽ പരിശന്മാരും ഉപാദ്ധ്യാ
യന്മാരും കൂടി മാർ യാക്കൊബിനെ ഗൊപുരത്തിന്മെൽ നിറുത്തി അദ്ദെ
ഹത്തൊടു ഇപ്രകാരം ആജ്ഞാപിച്ചു- നീതിമാനെ ഞങ്ങൾ നിന്റെ വാ
ക്കിനെ അനുസരിച്ചു നടക്കേണ്ടിയവരാണ- കുരിശിക്കപ്പെട്ട യെശു ക്രിസ്തുവാ
ണ എന്ന ൟ ജനങ്ങൾ തെറ്റായി വിശ്വസിക്കുന്നു- അതിനാൽ യെശു
വാതിലാണൊ അല്ലയൊ എന്ന ഇവരൊടു പറയണം- മാർ യാക്കൊ
ബ തന്റെ ശബ്ദമുയർത്തി "മനുഷ്യന്റെ പുത്രനായ യെശുവിനെ പറ്റി
നിങ്ങൾ എന്തിന എന്നൊടു ചൊദിക്കുന്നു. കണ്ടാലും അവൻ സർവ്വശക്ത
ന്റെ വലത്തുഭാഗത്ത ഇരിക്കുന്നു- ആകാശത്തിലെ മെഘങ്ങളുടെ മെൽ
അവൻ ഇനിയും വരികയും ചെയ്യും" എന്ന പറഞ്ഞു- ഇതുകേട്ട വിശ്വാ
സികളായവരുടെ വിശ്വാസം സ്ഥിരപ്പെന്നതിനും വിശ്വസിക്കാത്തവർ
പലരും വിശ്വസിക്കുന്നതിനും ഇടയായി- ഉടൻതന്നെ പരിശന്മാരും
ഉപാദ്ധ്യായന്മാരും ഇങ്ങിനെ ആലൊചിച്ചു- നാം ചെയ്തത ബുദ്ധികെ
ടായിപ്പൊയി- ൟ മനുഷ്യൻ യെശുവിലുള്ള വിശ്വാസം കളവെന്ന പ
റയുകയില്ല എന്ന നാം അറിയെണ്ടിയതായിരുന്നു- ഇപ്പൊഴൊ അവന്റെ
വാക്ക വളരെപ്പെർക്കു ആ വിശ്വാസത്തിനു കാരണവുമായിരിക്കുന്നു- ആക
യാൽ ഇവൻ. ദൈവത്തിന്റെ മനുഷ്യൻ അല്ല എന്ന മനുഷ്യരെ ബൊ
ധിപ്പിക്കുന്നതിനായി ഇവനെ ഗൊപുത്തിന്മെൽനിന്ന താഴെയൊട്ടു ത
ള്ളിയിടാം- താഴെ വീണു മരിക്കുന്നത കാണുമ്പൊൾ ജനങ്ങൾ അവന്റെ
വാക്കിനെ വിശ്വസിക്കുകയില്ലാ ൟ ആലൊചനയൊടുകൂടി അവർ മാ
ർ യാക്കൊബിന്റെ അരികെ ചെന്ന നീതിമാനും വഞ്ചിക്കപ്പെട്ടിരിക്കുന്നു
എന്നും പറഞ്ഞ ആ പുണ്യവാളനെ കീഴെയൊട്ടു തള്ളിയിട്ടു- കല്ലുകളിന്മെൽ
വീണിട്ടും എഴുനീറ്റിരുന്നു മുട്ടുകുത്തി പിതാവായ ദൈവമെ ഇവരുടെ
അകൃത്യത്തെ ക്ഷമിക്കണമെ- ഇവരുടെ പ്രവൃത്തിയെ ഇവർ തന്നെ അ
റിയുന്നില്ല എന്ന നിലവിളിച്ചു നമസ്കരിച്ചു താഴെ വീണിട്ടും മരിച്ചില്ല
ല്ലൊ എന്ന കണ്ട യഹൂദന്മാരുടെ പ്രധാനികൾ കോപിച്ചു മാർ യാക്കൊ
ബിനെ ഉടനെ കൊല്ലുന്നതിനായി കല്ലെറിവാൻ തുടങ്ങി- അപ്പൊൾ
റെക്കാബീമിന്റെ പുത്രനായ റെക്കാബ എന്ന ആചാര്യൻ മാർ യാക്കൊ
ബിന്റെ നമസ്കാരം കെട്ടിട്ട അരുത അരുത നിങ്ങൾ എന്താണ ചെയ്യു
ന്നത? ൟ മനുഷ്യൻ നിങ്ങൾക്കു വെണ്ടി പ്രാർത്ഥിക്കയാണ എന്ന ഉറക്കെ
വിളിച്ചു പറഞ്ഞു- എങ്കിലും യഹൂദർ അവന്റെ വാക്കിനെ അനുസരിച്ചി

ല്ലാ തുണിനെയ്ത്തുകാരൻ ഒരു യഹൂദൻ ഒരു പലക എടുത്തു മാർ യാക്കോബിൻെറ തലമെൽ അടിച്ചു, തലപിളൎന്നു ആ പരിശുദ്ധൻ മരിക്കയും ചെയ്തു. വിശ്വാസികൾ തൻെറ ദേഹമെടുത്തു അടുത്ത സ്ഥലത്തു മറക്കുകയും ചെയ്തു ദെവാലയത്തിൻെറ സമീപം ഒരു കബർ മാർ യാക്കോബിൻെറ കല്ലറയായിരുന്നു എന്നു വളരെ കാലം പറഞ്ഞുവന്നിരുന്നു.

ഏറെ താമസിയാതെ റോമാ ചക്രവൎത്തി വെസ്പെസ്യൻ യെറുശലെമിനെ ആക്രമിച്ചു യഹൂദന്മാരെ അടിമകളാക്കി കൊണ്ടുപോയി. യൊസെഫീസ മുതലായ യഹൂദ പണ്ഡിതർ മാർ യാക്കോബിൻെറ മരണത്തിനു ഒരു ദൈവശിക്ഷയായിരുന്നു എന്നു വിചാരിക്കുന്നു. ജെ.

എൻെറ വാത്സല്യപുത്രിയായ ഇടവകപത്രികക്കു
എൻെറ വിശുദ്ധചുംബനം

കുഞ്ഞെ! നിനക്കു ഒരു കത്തു അയക്കേണമെന്നു കുറെനാളുകൊണ്ടു ഞാൻ വിചാരിച്ചിട്ടു ഇപ്പോഴത്രെ അതിനുസൌകൎയ്യം വന്നതു, എന്നാൽ ജോലിയുടെ പെരുപ്പംകൊണ്ടു സവിസ്താരം എഴുതുന്നതിനു കഴിവില്ലാതെ വന്നിരിക്കുന്നു എന്നു മാത്രമല്ലാ അങ്ങിനെ ചെയ്യുന്നതിനെ പ്രസിദ്ധപ്പെടുത്തുവാൻ നിൻെറ ഭൎത്താവ സമ്മതിക്കുമൊ എന്നു കൂടി ഞാൻ ശങ്കിക്കുന്നു എങ്കിലും നിൻെറ ജ്യേഷ്ഠത്തികളായ മനോരമ കുട്ടിക്കും വിനോദിനി കുഞ്ഞിനും കൂടക്കൂടെ കത്തുകൾ അയക്കുകയും നിനക്കു ഇതേവരെ ഒരു കത്തു പോലും അയക്കാഞ്ഞതിനാൽ അമ്മയ്ക്കു നിന്നോട പക്ഷാഭേദം ഉണ്ടെന്നു നിനക്കു തോന്നിയേക്കുമെന്നു ശങ്കിച്ചു കുറച്ചൊന്നു എഴുതുന്നു

മകളെ ഇനിക്കു സദാനേരിട്ടു കൊണ്ടിരിക്കുന്ന സന്തോഷ വാൎത്തകളെയും ദുഃഖ വാൎത്തകളെയും അതാതു സമയങ്ങളിൽ ഇടവകകളിലുള്ള എൻെറ ആടുകളെ അറിയിക്കുന്നതിനു ഇനിക്കു ഒരു പുത്രിയില്ലല്ലൊ എന്നു വിചാരിച്ചു ഞാൻ വളരെ വ്യസനിക്കയും പ്രൊട്ടസ്റ്റന്റ് ലണ്ടൻ മിഷ്യൻ, മുതലായ സോദരികൾ എന്നെ മച്ചിയായിട്ടു നിനച്ചു പരിഹസിക്കയും ചെയ്യുകാലത്തത്രെ കൎത്താവ എൻെറ ഗൎഭപാത്രം തുറന്നു നിൻെറ ജ്യേഷ്ഠത്തികളായ മനോരമ കുട്ടിയേയും തദനന്തരം വിനോദിനി കുഞ്ഞിനേയും എന്നിൽ ജാതമാക്കിയതു. ഇതിനാൽ ഇനിക്കുണ്ടായ സന്തോഷം പറഞ്ഞാലൊടുങ്ങാത്തവയായിരുന്നു എങ്കിലും നിൻെറ ജ്യേഷ്ഠത്തികൾക്കു അവരുടെ ഭൎത്താക്കന്മാർ തന്നെ രക്ഷകൎത്താക്കന്മാരായി തീൎന്നതിനാലും ഇനിക്കു നേരിട്ട മഹാവലിയ ദുഃഖങ്ങളാൽ അവരെ സഹായിക്കുന്നതിനു കഴിവില്ലാതെ വന്നതിനാലും നിൻെറ ജ്യേഷ്ഠന്മാരുടെ വിവിധതരങ്ങളായ ഭാരമേറിയ ജോലികളാൽ അവർ പീഡിതന്മാരായിഭവിച്ചതിനാലും എൻെറ അവസ്ഥകൾ സ്വാതന്ത്ര്യംപോലെ പ്രസിദ്ധപ്പെടുത്തുവാൻ കഴിവില്ലാതെ വന്നിരിക്കുന്നു എന്നുള്ള വിചാരത്താൽ ഞാൻ വീണ്ടും ദുഃഖാബ്ധിയിൽ കിടന്നുഴലുമ്പോൾ ഇടവകപത്രിക എന്ന നാമധേയത്തിൽ ഒരു പുത്രി ഇനിക്കു ജനിപ്പാൻ പോകുന്നു എ

ന്നു നിന്റെ ജേഷ്ഠത്തികൾ കൊട്ടിഘോഷിക്കയും ഏറെ താമസമെന്യെ
നിന്നെ ഞാൻ പ്രസവിക്കയും ചെയ്തു മകളെ നീ ചെറുപ്പമാകയാൽ വ
ല്ലേടത്തും കാൽ പിഴച്ചു വല്ലെങ്കിൽ അതിനാൽ നീ വീഴാതെ ഇരു
കൈകൊണ്ടും നിന്നെ താങ്ങി സഹായിക്കുന്നതിനായിട്ടത്രെ എന്റെ ഭ
ദ്രാസനങ്ങളിൽ ഒന്നും നിന്റെ ജേഷ്ഠത്തികളുടെയും അംഗ്ലിയാക്കാരി
യായ മിത്രത്തിന്റെയും വാസസ്ഥലവുമാകുന്ന കോട്ടയത്തുനിന്നെ ഞാൻ
കല്യാണം കഴിപ്പിച്ചത നിന്റെ ജനനാനന്തരമത്രെ ഞാൻ ഒരിക്കൽ
പോലും സന്ദൎശിക്കുമെന്ന നിനച്ചിരിയാത്ത ഇതരദ്വീപാകുന്ന സിലോ
ണിലും നവീനഖണ്ഡമാകുന്ന അമ്മെറിക്കായിലും കൎത്താവ എന്നെ യാ
തൊരു പ്രയാസവും അദ്ധ്വാനവും കൂടാതെ കൂട്ടികൊണ്ടുപോയി അവി
ടെയും ഇനിക്ക ആടുകളെ തന്ന ജയത്തിന്റെ സ്ലീബായെ ഉയൎത്തിച്ചി
രിക്കുന്നു. ഇതുകൂടാതെയും താമസിയാതെ എന്നെ യൂറോപ്പിലും കൊണ്ടു
പോകുന്നതിന്ന തിരുമനസ്സാകാതെ ഇരിക്കയില്ലെന്ന ഞാൻ പൂൎണ്ണമായി
വിശ്വസിക്കുന്നു- ഇനിക്ക അനേക ദുഃഖങ്ങൾ നേരിട്ടിട്ടും യാതൊരു പ്രയാ
സവും കൂടാതെ സിലോൺ മുതൽ അമ്മേറിക്കാവരെ എന്റെ ജയത്തി
ന്റെ സ്ലീബായെ ഉയൎത്തി കളഞ്ഞല്ലൊ എന്നുള്ള അസൂയയിൻ പേരി
ലത്രെ ആ ആംഗ്ലിയാക്കാരി അഗപ്പിമുതലായവരെ സ്വീകരിച്ചും കൊ
ണ്ടു എന്നെയും നിന്നെയും നിൎമ്മൂലം ചെയ്യുന്നതിന്ന പുറപ്പെട്ടത അയ്യൊ
നിന്റെ പത്മമുഖത്തെ കണ്ടിട്ടും നിന്നെ വധം ചെയ്യുന്നതിന്ന അഗപ്പി
മുതലായവരെ സ്വീകരിച്ച ഇവളെ ഞാൻ ആരോട സാമ്യപ്പെടുത്തണം
മകളെ! നീ ഒട്ടും ഭയപ്പെടേണ്ടാ നിന്റെ നെറുകമെൽ കൊത്തപ്പെട്ടിരി
ക്കുന്ന തിരുവചനം ഇതല്ലയൊ നമ്മുടെ കൎത്താവായ യേശുക്രിസ്തുവി
ന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതിവരരുത" പ്രതിപ
കരം യഹോവായിക്കുള്ളതാകയാൽ അവൻതന്നെ ചോദിക്കട്ടെ അതു
കൊണ്ടു വ്യസനപ്പെടാതെ കൎത്താവിൽ സന്തോഷിക്കാ എന്തുകൊണ്ടെന്നാ
ൽ ശത്രുക്കളുടെ കയ്യിൽ നിന്ന രക്ഷിപ്പാൻ അവനത്രെ ആളെന്നുനന്നാ
യിധരിച്ചു അതിനെ നിന്റെ ഹൃദയത്തിന്റെ മേശപ്പലകമേൽ ആണി
കളാൽ കൊത്തപ്പെടണം.

വിശേഷിച്ചും കുഞ്ഞെ നിന്നെ മാസത്തിൽ രണ്ടുതവണ എങ്കിലും ഇ
ടവകതോറും അയക്കുന്നതിന്ന ഞാൻ ആഗ്രഹിക്കുന്നു- ശത്രുകളാൽ ഇനി
ക്ക നേരിട്ട വലിയ വ്യവഹാരങ്ങൾ നിമിത്തം എന്റെ ആടുകളിൽ നി
ന്നു കറന്ന പാലൊക്കയും വക്കീലന്മാരെയും സൎക്കാർ ഖജിനാവുകളെയും
പോഷിപ്പിക്കുന്നതിനാണ ഇടയായതു എന്നും അതിനാൽ ഞാൻ വളരെ
ക്ഷീണിച്ചിരിക്കുന്നു എന്നും നീ അറിയുന്നെല്ലൊ എന്നാൽ ആ വ്യവഹാ
രങ്ങളിലൊക്കെയും ഇനിക്ക ജയത്തെ തന്നു ശത്രുവിന്റെ മല്ലയുദ്ധം മി
ക്കവാറും തീൎത്തിരിക്കുന്ന ദൈവശക്തി എന്റെ ഠരം ആഗ്രഹവും നിറ
വേററുമെന്നു ഞാൻ ശരണപ്പെടുന്നു-

എന്നു നിന്റെ പ്രിയഅമ്മയാം
സത്യസുറിയാനിസഭ.

## സിമ്മനാരിസ്വത്തുക്കളും മുതൽഅപഹരണവും

സഹജീവികളിൽ വാസ്തവ വിരുദ്ധമായ പ്രസ്താവനകൾ കണ്ടാൽ എതുവാദം ചെയ്യുന്നതു ഞങ്ങളുടെ മുറയാണെന്നല്ല പരമാർത്ഥ വിചാരത്തിന്മേൽ വല്ലതും പറഞ്ഞുപോയാൽ മുഷികയാണ പതിവെന്നു കഴിഞ്ഞ ചില മാസങ്ങളിലെ പരിചയംകൊണ്ടു അറിയുന്നതിനാൽ തർക്കത്തിൽ പ്രവേശിപ്പാൻ ഞങ്ങൾ വളരെ മടിക്കുന്നു. വിശേഷാൽ ഞങ്ങളുടെ നവീന സഹജീവിയായ "താരക"യോടു പുത്തരിയിൽ കല്ലുകടിക്കുന്ന വാദം പുറപ്പെടുവിപ്പാൻ ഞങ്ങൾക്കു വളരെ വ്യസനം ഉണ്ടു "താരക" ൨-ാം ലക്കത്തിൽ സി- സി എന്നൊരു ലേഖകൻ എ- പെ- പെ- ബ മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ മേൽ സമുദായദ്രവ്യാപഹരണം എന്നൊരുവലിയ ചാർജ്ജു ആരോപിച്ചിരിക്കുന്നു. ഇതിനാൽ സമുദായത്തിൽ കാര്യാകാര്യങ്ങളുടെ വിവേചനം ഇല്ലാത്തവക്കു വാസ്തവവിവരമുള്ളവക്കു ഒരു ഇളക്കവും ഉണ്ടാകയില്ലെന്നു നിശ്ചയമാകയാലും ഞങ്ങൾ കലഹപ്രിയന്മാരാണെന്നു ആരും തെറ്റായി ധരിക്കാതിരിപ്പാൻ വേണ്ടിയും തല്ക്കാലം ഒരു സൂചകംമാത്രമെ പറയുന്നുള്ളു.

ആ ലേഖകൻ കുറ്റാരോപണത്തിനു കാണിക്കുന്ന കാരണങ്ങൾ

൧. സിമ്മനാരിവക വസ്തുക്കൾ എല്ലാം മെത്രാപ്പോലീത്തായുടെ കൈവശം കിട്ടിയതിൽ പിന്നെ പൊതുവിനു യാതൊരു ഉപകാരവും ഇല്ല.

൨. ൧൦൬൧മാണ്ടിനു മുമ്പു വരവു ചിലവുകളുടെ തിരട്ടു അച്ചടിപ്പിച്ചു പള്ളികൾക്കു അയക്കുക പതിവായിരുന്നു. ഇപ്പോൾ ഇല്ല.

൩. ആരേയും ഇപ്പോൾ കണക്കു കേൾപ്പിക്കുന്നില്ലാ

൪. ട്രസ്റ്റികളെ നിയമിച്ചതു പള്ളിക്കാരെ ശരിയായി ഗ്രഹിപ്പിക്കാതെ പേരിനു മാത്രമാകുന്നു.

൫. ശെമ്മാശന്മാർ മല്പാന്മാരുടെ ഭവനങ്ങളിലും മിഷ്യനരിമാരുടെ സിമ്മനാരികളിലും പഠിച്ചുവരുന്നു. എന്നാകുന്നു.

ഇവയ്ക്കു പ്രത്യേകം പ്രത്യേകം സമാധാനം പറയുന്നതു വളരെ ദീർഘവും തർക്കവർദ്ധനയ്ക്കു ഹേതുവും ആകകൊണ്ടു താഴെ എഴുതിയിരിക്കുന്ന ചോദ്യങ്ങൾക്കു ലേഖകനൊ താരകയൊ മറുപടി പറവാൻ ഞങ്ങൾ അപേക്ഷിക്കുന്നു. ആ മറുപടി വരുമ്പോൾ ഇതിന്റെ സമാധാനം അതിൽ ഉണ്ടാകും.

൧. വിധിപ്രകാരമുള്ളതിൽ ഏതെല്ലാം വസ്തുക്കൾ മെത്രാപ്പോലീത്തായുടെ കൈവശം കിട്ടിയിട്ടുണ്ടു?

൨. മുഴുവനും വന്നിട്ടില്ലെങ്കിൽ കാരണം എന്തു?

൩. കാർത്തികപ്പള്ളി മാവേലിക്കര മുതലായസ്ഥലങ്ങളിൽ മുൻ ട്രസ്റ്റികൾ എത്ര രൂപാ വസ്തുവിന്മേൽ സ്ഥാപിച്ചിട്ടുണ്ടു, ആ വസ്തുക്കൾ എത്രത്തോളം മുതലിനു ഇരിക്കുണ്ടു?

൪. കൊള്ളാവുന്നവരും മര്യാദക്കാരുമെന്നു ലേഖകൻ പറയുന്ന മുൻ ട്രസ്റ്റികളുടെ ദുഷ്ടിക്രമംകൊണ്ടു അവയിൽ വല്ലതും മുൻപണയം ജപ്തി, കരക്കുടിശിക ഇവകകളാൽ നഷ്ടപ്പെട്ടിട്ടുണ്ടോ?

൫. എത്രരൂപായുടെ സന്നതുകൾ രജിസ്തർ ചെയ്യാതെ അവർ നഷ്ടപ്പെടുത്തിയിട്ടുണ്ടു?

൬. ൬൧മാണ്ടേക്കു മുമ്പു ട്രസ്റ്റികൾക്കു കൈവശമുണ്ടായിരുന്നതിൽ എത്രഭാഗം സ്വത്തുക്കൾ ഇപ്പോൾ കൈവശം വന്നിട്ടുണ്ടു.

൭. ൬൧മാണ്ടുവരെയുള്ള കണക്കുകൾ കോട്ടിൽഹാജരാക്കിയിട്ടുള്ളതിൽ ട്രസ്റ്റി മുതലിന്റെ വർദ്ധനവു എത്ര? ൨൦൦൦൦ രൂപാവരെ കടം വച്ചിരിക്കുന്നതു വർദ്ധിപ്പിച്ചതൊ ക്ഷയിപ്പിച്ചതൊ?

൮. ൧൦൬൧-ാമാണ്ടേക്കു മുമ്പു കണക്കു കേൾവിക്കാർ ആരെല്ലാമായിരുന്നു.

൯. സിമ്മനാരിയിൽ ഉപ്പിനും മുളകിനും ചിലവുചെയ്തു വകയില്ലാതെ വൻ തുകയായി ചിലവുചെയ്തു ബെസഗസാ കണക്കിന്റെ അച്ചടിച്ച തിരട്ടുകൾ ആർക്കെല്ലാം കിട്ടിയിട്ടുണ്ടു. ഒന്നുകാണിക്കാമൊ?

൧൦. ബെസഗസാ കണക്കിനു തിരട്ടു പ്രസിദ്ധപ്പെടുത്താഞ്ഞതിന്റെയും ഉപ്പിന്റെയും മുളകിന്റെയും ചിലവിനു തിരട്ടു പ്രസിദ്ധപ്പെടുത്തിയതിന്റെയും ഉദ്ദേശ്യം എന്തു?

൧൧. ട്രസ്റ്റികളെ നിയമിക്കുന്നതിനു കൂട്ടിയനോട്ടീസ സുറിയാനി പള്ളിക്കാരിൽ കിട്ടാത്തതു ആർക്കു;

൧൨. നവീകരണക്കാർക്കു കിട്ടിയില്ലെങ്കിൽ അവക്കു മുതലിന്മേൽ അവകാശം ഇല്ലാ

ഞ്ഞിട്ടല്ലയൊ?

൫൨. വിധിപ്രകാരം നവീകരണക്കാർ സുറിയാനിക്കാരുടെമുതലിനവകാശികളൊ

൫൩. മുളന്തുരുത്തി സുന്നഹദോസിൻെറ നിശ്ചയം കോടതി അംഗീകരിച്ചതു നവീകരണക്കാരുടെ സമ്മതംകൊണ്ടൊ.?

൫൪. ശെമ്മാശന്മാർ വല്ലസുറിയാനി സിമ്മനാരികളിലും ഇപ്പോൾ സുറിയാനി പഠിച്ചുവരുന്നുണ്ടൊ?

൫൫. ചിലനവീകരണ കപ്പായക്കാർ അല്ലാതെ ശെമ്മാശന്മാർ ആരെല്ലാം മിഷ്യൻ സിമ്മനാരിയൽ സുറിയാനി പഠിക്കുന്നുണ്ടു?

൫൬. ഫന്നു൫ാമാണ്ടുക്കു മുമ്പു ശെമ്മാശന്മാരിൽ വല്ലവരും മല്പാന്മാരുടെ വീടുകളിൽ പഠിച്ചിട്ടുണ്ടൊ?

ഈ ചോദ്യങ്ങളുടെ ഉത്തരം പ്രസിദ്ധപ്പെടുത്തുകയൊ തന്നത്താൻ ആലോചിക്കയൊ ചെയ്യുമ്പോൾ പരമാൎത്ഥം ആൎക്കും അറിയാം. അതുകൊണ്ടു തെളിയാകാത്ത പക്ഷം തെളിയിക്കാൻ ഞങ്ങൾ തയ്യാറുള്ളതാകുന്നു.

## സുറിയാനിപട്ടക്കാർ

മലങ്കര സുറിയാനി സഭയിലെ പട്ടക്കാരെക്കുറിച്ചു അറിവില്ലാത്തവർ എന്നൊരുഅഭിപ്രായം മൊത്തമായി പറഞ്ഞുവരുന്നുണ്ടു പൂൎവ്വകാലത്തെ പുരോഹിതന്മാരെക്കുറിച്ചു കിട്ടാവുന്ന പാരമ്പൎയ്യ വാൎത്തകളെ ആലോചിക്കുമ്പോൾ വൎത്തമാനകാലത്തെ പട്ടക്കാർ പലരെ ഉന്നതാവസ്ഥയിൽ ഇരിക്കുന്നു എന്നും സമ്മതിക്കേണ്ടിവരുന്നു, ഏറക്കുറെ പത്തുനൂറു വൎഷം മുമ്പു ജീവിച്ചിരുന്ന ചിലപട്ടക്കാരെക്കുറിച്ചു പറഞ്ഞുവരുന്ന കഥകൾ വാസ്തവമായിരുന്നാൽ വിദ്യസമ്പാൎഗ്ഗം ഇവകൾ അന്നവരെ അകന്നിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു ഏവൻഗെലി നാലും വായിക്കുന്നതു ആ കാലത്തു ഒരുവലിയ സാമൎത്ഥ്യം ആയിരുന്നു_ കൂമ്പാനത്തക്സായിൽ നാലാറു ക്രമം പരിചയിച്ചവർ മല്പാന്മാരായിരുന്നു_ വലിയ മന്ത്രാ പഠിച്ചാൽ മഹായൊഗ്യനായിരുന്നു ഒരുപട്ടക്കാരൻ കഷ്ടാനുഭവത്തെക്കുറിച്ചു ഉപദേശിച്ചപ്പോൾ ശ്ലീഹന്മാർ കുരിശിൽ തൂക്കി എന്നു പ്രസ്താവിച്ചതായും വേറൊരാൾ ജനന പെരുനാളിൽ മദ്യപിച്ചിരുന്നതുകൊണ്ടു ആ ദിവസം ഉയിൎപ്പു പെരുനാളാണെന്നു വിചാരിച്ചു ഉയിൎപ്പിൻെറ ശുശ്രൂഷനടത്തിയതായും പഴമയുണ്ടു, പ്രസംഗിക്കാവുന്നവർ അന്നു അപൂൎവ്വം ഇല്ലായിരുന്നു.

ആകാലത്തു ജനങ്ങൾ വലിയ അന്ധതയിൽ ഇരുന്നതുകൊണ്ടു "മൂക്കില്ലാത്തടത്തു മുറിമൂക്കൻ മൂപ്പൻ, എന്നപഴമപോലെ അല്പം അറിവു വലിയ പാണ്ഡിത്യം ആയിരുന്നു. ഇന്നത്തെ പട്ടക്കാരുടെ സ്ഥിതി എത്രഭേദപ്പെട്ടിരിക്കുന്നു, വേദപുസ്തകവും പള്ളിക്രമവും അറിയാത്തവർ എത്രചുരുക്കം. പ്രസംഗം എത്ര എളുപ്പം എങ്കിലും സാധാരണജനങ്ങളുടെ അറിവിൽ വലിയ മാററം വന്നിട്ടുള്ളതുകൊണ്ടും മററു ചില സഭകളിലെ വൈദികന്മാർ അധികം അറിവുള്ളവർ ആകയാലും, ഇന്നത്തെ പട്ടക്കാരെക്കുറിച്ചു സാക്ഷാൽ ഉള്ളതിൽ ലഘുവായ മതിപ്പു ഉണ്ടായിരിക്കുന്നതാകുന്നു. പട്ടക്കാരിൽ പൊതുവായ ഒരുപരിഷ്കാരം ഉണ്ടായിട്ടുണ്ടെങ്കിലും പഴയശിഷ്ടം അററുപോയിട്ടില്ല. ഉണ്ടായിട്ടുള്ള പരിഷ്കാരവും ഈ കാലത്തിൻെറ വേഗതയെ അനുസരിച്ചിട്ടില്ലാ. ഇതുകൊണ്ടാണ പട്ടക്കാരെക്കുറിച്ചു പൊതുവിൽ നല്ലഅഭിപ്രായം ഉണ്ടാകാതിരിക്കുന്നതു.

ആകയാൽ പട്ടക്കാരുടെ ഗുണത്തെ ഒന്നു ഉയൎത്തുവാൻ ഏററവും ആവശ്യമാകുന്നു. സംഘങ്ങളിൽ പട്ടക്കാരെ കുററപ്പെടുത്തുന്ന പ്രസംഗങ്ങൾ ഓരോരുത്തർ പറയാറുണ്ടു. എങ്കിലും പറഞ്ഞു പിരിയുകയല്ലാതെ ഇവരെ ശരിയായ അവസ്ഥയിൽ വരുത്തുന്നതിനു വേണ്ടമാറ്റങ്ങൾ ഉണ്ടാക്കുന്നില്ല. പട്ടക്കാരുടെ സംഖ്യ അധികരിച്ചുപോയിരിക്കുന്നു എന്നും അതിനാൽ കുറയ്ക്കണമെന്നും ചിലർ അഭിപ്രായപ്പെടുന്നു. ഇവർ എല്ലാവരും ഇംഗ്ലീഷ പഠിച്ചവരായിരിക്കണമെന്നു വേറെ ചിലരുടെ മതം. മാസപ്പടികൊടുക്കണമെന്നു മററു ചിലരുടെ വിചാരം.

പട്ടക്കാരെ പരിഷ്കരിക്കുവാൻ കഴിഞ്ഞ പ്രാവശ്യം കൂടിയ അസൊസിയേഷ്യൻ കമ്മട്ടിയിൽ ഒരു നിശ്ചയം ചെയ്തിട്ടുണ്ടു. ആയ്തു അഞ്ചാംക്ലാസുവരെ ഇംഗ്ലീഷ പഠിച്ചതായിട്ടും വേദപാഠത്തിലും സുറിയാനിഭാഷയിലും ഒരു പ്രത്യേക പരീക്ഷ പാസായതായിട്ടും സർട്ടിഫിക്കെററു ഇല്ലാതെ ആൎക്കും മേലാൽ പട്ടം കൊടുക്കരുതെന്നാകുന്നു. ഈ നിശ്ചയം നല്ലതുതന്നെ. എന്നാൽ അതുകൊണ്ടു മാത്രം ഉദ്ദേശം സാധിക്കുമൊ എന്നുസംശയമാണ അതിനുള്ള കാരണം എന്തെന്നാൽ_

ഈ കാലം അപ്പോസ്തോല കാലമല്ല. യാതൊരറിവും വായനയും ഇല്ലാതിരുന്ന മീ

ൻ പിതൃത്തക്കാർ പെട്ടന്ന മറുഭാഷകളെ സംസാരിക്കയും അറിഞ്ഞിട്ടില്ലാത്ത അറിവുകളെ പ്രാപിക്കയും ചെയ്തതുപോലെ ഇന്ന ആർക്കും ഉണ്ടാകുന്നില്ല. ഒരുവേള വിശ്വാസത്താൽ ആ മഹത്വങ്ങൾ ഇന്നും ഉണ്ടാകുവാൻ പാടില്ലാത്തതല്ലായിരിക്കാം. എങ്കിലും പട്ടക്കാർ എല്ലാം കൈവെപ്പിനാൽ അപ്പോസ്തോലന്മാരെപോലെ മറുഭാഷസംസാരിക്കയൊ ഇല്ലാത്ത അറിവു സമ്പാദിക്കയൊ ചെയ്യുമെന്ന വിചാരിച്ചുകൊണ്ടു സ്വയമെവ സമ്പാദിക്കെണ്ടിയ വിദ്യക്കു ഉത്സാഹിക്കാതിരിപ്പാൻ പാടില്ല. ഈ കാലത്തു സാധാരണയായി ഏതുവേലയ്ക്കും ആകർഷിക്കപ്പെടുന്ന ആളുകളുടെ യോഗ്യത ആ വേലയുടെ പ്രതിഫലത്തിന്റെ ഏറ്റക്കുറവു അനുസരിച്ചിരിക്കുമെന്ന സർവ്വസമ്മതമാകുന്നു. ഒരുകുട്ടിയെ അഞ്ചാം ക്ലാസുവരെ ഇംഗ്ലീഷ പഠിപ്പിക്കുന്നതിനു വളരെ പണച്ചിലവുണ്ടു. അത്രയും ചിലവുചെയ്തും ബുദ്ധിമുട്ടിയും പഠിക്കുമ്പോൾ വല്ലപ്രകാരവും ഒരു ക്ലാസുകൂടെ പഠിച്ചു മട്രിക്കുലേഷ്യൻ പരിക്ഷ കഴിക്കണമെന്നാണ സ്വഭാവികമായി ജനിക്കുന്ന ആഗ്രഹം. അവിടം കഴിയുമ്പോൾ വേലയ്ക്കു ആലോചിക്കും. വല്ലടത്തും പകർപ്പെഴുത്തിൽ എങ്കിലും പ്രവേശിച്ചാൽ മാസം പത്തു രൂപയുടെ പക സമ്പാദിക്കാമെന്ന വിചാരിക്കും. നേരെമറിച്ചു അവൻ പട്ടത്തിനു പ്രവേശിക്കണമെങ്കിൽ സുറിയാനി പഠിപ്പാൻ കുറെ പണച്ചിലവുകൂടെ ചെയ്യണം. പട്ടം കിട്ടിയാൽ തന്റെ അന്തസ്സു പുലർത്തുവാൻ അധികചിലവുവേണം. ചില സ്ഥലങ്ങളിൽ പള്ളിശുശ്രൂഷകളുടെ ഉപകരണങ്ങൾ എല്ലാം കൈച്ചിലവുമ്മേൽ ഉണ്ടാക്കേണ്ടിവരും. ഈ ചിലവെല്ലാം സഹിക്കാമെന്നിരിക്കട്ടെ പിന്നീടു കിട്ടുന്ന പ്രതിഫലം എന്തായിരിക്കും. ഒരു ശിപായിയുടെ മാസപ്പടി കിട്ടുന്ന പള്ളികൾ ചുരുക്കം. അപൂർവ്വം ചിലടത്തു കൂടുതൽ വരുമാനം ഉണ്ടായിരിക്കാം. ഇതും കിട്ടുവാൻ ചിലപ്പോൾ അഹംഭാവികളായ കൈക്കാരന്മാരുടെയും പ്രമാണികളുടെയും സേവ പിടിക്കേണ്ടി വരും. ചിലപ്പോൾ വ്യവഹാരവും ആവശ്യപ്പെട്ടേക്കും.

ആകയാൽ പട്ടക്കാരുടെ വരുമാനം യഥാസ്ഥിതിയിൽ ഇരിക്കുന്നകാലത്തു ൫-ാം ക്ലാസുവരെ ഇംഗ്ലീഷ പഠിച്ച കുട്ടികൾ ഈ തൊഴിലിൽ പ്രവേശിപ്പാൻ സമ്മതിക്കുമെന്ന വിശ്വസിപ്പാൻ പാടില്ലാ. ഈ കൂട്ടംകൊണ്ടു പട്ടക്കാരുടെ സംഖ്യ അല്പം കുറയ്ക്കാമെന്നല്ലാതെ പട്ടത്തിനു ധാരാളം ആൾ കിട്ടുമെന്ന പറവാൻ പാടില്ലാ. ഒരുവേള ചില ചെറിയ പള്ളികൾ വിധവകളാലും തീർന്നേക്കാം അതുകൊണ്ടു കമ്മട്ടിയുടെ ഈ നിശ്ചയം ഭേദപ്പെടുത്തണമെന്ന ഞങ്ങൾ പറയുന്നില്ലാ നിശ്ചയം വളരെ നന്നതന്നെ അതു ഊർജ്ജിതമായിരിക്കണം ഉദ്ദേശിക്കപ്പെട്ട ലാക്ക സാധിക്കുവാൻ പട്ടക്കാരുടെ വരുമാനം വർദ്ധിപ്പിക്കണമെന്ന ഞങ്ങൾ നിർബന്ധമായി വാദിച്ചു കൊള്ളുന്നു.

ഇവരുടെ വരുമാനങ്ങളുടെ ഓരോ ഇനങ്ങളെ പ്രസ്താവിക്കുന്നതായാൽ വായനക്കാർക്കു ലജ്ജ തോന്നിയേക്കാം. പ്രധാനമായവയിൽ ഒന്ന കുർബ്ബാനപ്പണം ആകുന്നു. അതിന്റെ നിരക്കു നാലുചക്രവും ആകുന്നു. ഈ നിരക്കു ഏർപ്പെടുത്തിയത പത്തുനൂറുവർഷം മുമ്പായിരിക്കണം ഇതു രണ്ടു ചക്രത്തിനു ഒരു പറ നെല്ലും ഒരു ചക്രത്തിനു പത്തു നാളികേരവും വിറ്റിരുന്ന പഴയകാലത്തു വച്ചപടിയാകുന്നു. ഇപ്പോൾ കാലം ഭേദപ്പെട്ടുപോയി സാമാനങ്ങൾക്കു വില വളരെ വർദ്ധിച്ചുപോയി വേലക്കാർക്കുകൂലി മുമ്പിലത്തെതിൽ അധികരിച്ചിരിക്കുന്നു എന്നിട്ടും നെല്ലിനു പറയ്ക്കു പന്ത്രണ്ടു ചക്രവും നാളികേരത്തിനു ൧൦൦-ക്കു മൂന്നുരൂപായും വിലയും വേലക്കാരനു ദിവസം അരരൂപാ കൂലിയും ഉള്ള ഈ കാലത്തും പട്ടക്കാരുടെ നിരക്കു ൧൦൦ വർഷം മുമ്പിൽ വച്ചിരുന്ന സ്ഥിതിയിൽ നിന്നു ഭേദപ്പെടുത്താതിരിക്കുന്നതു എത്രത്തോളം നീതിയായിരിക്കുമെന്ന ആലോചിക്കാത്തതു അവരുടെ പരിഷ്കാരത്തിന്റെ പ്രധാനതടസ്സ ഹേതുവാകുന്നു.

പരമാർത്ഥം പറഞ്ഞാൽ സുറിയാനി പട്ടക്കാരെ മോശക്കാർ എന്നവിധിച്ചു പുച്ഛിക്കുന്നതിനു പകരം ഹൃദയപൂർവ്വം അഭിനന്ദിക്കേണ്ടിയിരിക്കുന്നു. അവരുടെ പ്രതിഫലം ഇത്ര ലഘുവായിരുന്നിട്ടും മുന്തിരിതോട്ടംകൊണ്ടു ഉപജീവിപ്പാൻ മാർഗ്ഗമില്ലാഞ്ഞിട്ടും ബെന്നുദിശാകൊണ്ടു കാലംകഴിക്കുവാൻ പാടില്ലാതിരുന്നിട്ടും, ഇത്രത്തോളം അറിവും യോഗ്യതയും സമ്പാദിക്കയും സന്മാർഗ്ഗികളായിരിക്കയും ചെയ്തുകൊണ്ടു ദൈവീക കാര്യങ്ങൾക്കു മുഷിയുന്നതോർത്താൽ അവരെ നാം വളരെ ശ്ലാഘിക്കേണ്ടിയിരിക്കുന്നു. പിടിപ്പതു ശമ്പളം പറ്റിയിരുന്നിട്ടും, പടിക്കും വീട്ടുകൂലിക്കും പിറുപിറുക്കുന്ന ചില അന്യസഭകളിലെ പട്ടക്കാരോടു താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ പട്ടക്കാരെ കുറിച്ചു നാം എത്ര സ്തുത്യം പറയണം.

റോമാസഭയിലെ പട്ടക്കാരുടെ വരുമാനവും മുൻകാലത്തു ഈ നിരക്കനുസരിച്ചായിരുന്നു. എന്നാൽ കാലഭേദം അനുസരിച്ചു അവർ നിരക്കും ഭേദപ്പെടുത്തിയിരിക്കുന്നു. അതിനാൽ പ്രതിഫലത്തെ വർദ്ധിപ്പിക്കുവാൻ ഏതെങ്കിലും മതിയായമാർഗ്ഗം ഉണ്ടാക്കാതി

രിക്കുന്ന പക്ഷം പട്ടത്വത്തിനു ഒരുക്കുവാൻ ഇപ്പോൾ ഉള്ള പാഠകശാലകളെ കൂടാതെ ആലുവായിലൊ മൂവാറ്റുപുഴയൊ തെക്കെദിക്കുകളിലൊ എവിടെയെല്ലാം എത്രപാഠകശാലകൾ ഉണ്ടാക്കിയാലും എത്രപരിക്ഷകൾ ഏൎപ്പെടുത്തിയാലും പരിഷ്കാരം ഉണ്ടാകുന്നതു എളുപ്പമായിരിക്കയില്ലന്നു ഞങ്ങൾക്കു തോന്നുന്നു. നെരെമറിച്ചു പ്രതിഫലം വൎദ്ധിപ്പിച്ചാൽ ഒരുവേള സ്വന്തപാഠകശാലകൾ ഇല്ലെങ്കിൽ അന്യവിദ്യാലയങ്ങളിൽ പഠിച്ചിട്ടെങ്കിലും മട്രിക്കുലേഷ്യൻകാരും എഫ. എക്കാരും വൈദികവേലയ്ക്കു ആകൎഷിക്കപ്പെടുകയും അവർമൂലം പട്ടക്കാരുടെ സ്ഥിതി ഉയരുകയും ചെയ്യുന്നതായിരിക്കും. സുറിയാനി സഭയിലെ മേല്പട്ടക്കാരും അസോസിയേഷ്യൻ കമ്മട്ടിക്കാരും ക്ലീറിക്കു സംഘക്കാരും ത്രീസസത്രുബഹാ കമ്മട്ടിക്കാരും സമുദായം മുഴുവനും ഈ ഗൌരവമായകാൎയ്യം ആലോചിക്കയും കഴിയുമെങ്കിൽ മേടമാസത്തിൽ ഉണ്ടാകുവാനിരിക്കുന്ന അസോസിയേഷ്യനിൽ വെച്ചു തന്നെ പരിഹാരം ഏൎപ്പെടുത്തുകയും ചെയ്യണമെന്നു ഞങ്ങൾ വിനയപൂൎവ്വം ഓൎപ്പിക്കുന്നു.

## സൂചനകൾ

മാർദീവന്നാസ്യോസ സിമ്മനാരി.- ഈപുത്തൻ സിമ്മനാരിയുടെ പ്രധാനാദ്ധ്യാപകനായി ചങ്ങനാശേരി ഹൈസ്കൂളിൽ അസിസ്റ്റൊണ്ടു മാസ്റ്ററായിരുന്ന വി. സുബ്രഹ്മണ്യയ്യർ അവർകൾ നിയമിക്കയും ആദ്ദേഹം ജോലിയിൽ പ്രവേശിക്കയും ചെയ്തിരിക്കുന്നു. പള്ളിക്കൂടം ദിവസെന അഭിവൃദ്ധിയെ പ്രാപിച്ചുവരുന്നു. ഇപ്പോൾ ൨൦൦ കുട്ടികൾ വരെയുണ്ടു മെറ്ററിക്കുലെഷ്യനു താഴത്തെ ഫിഫ്ത്തഫാറം എന്നക്ലാസും സ്ഥാപിച്ചിട്ടുണ്ട്. ഈപള്ളിക്കൂടത്തിന്റെ രക്ഷയ്ക്കു സുറിയാനിക്കാർ എല്ലാവരും കഴിയുന്ന ദ്രവ്യസഹായം മാനെജിങ്ങ കമ്മട്ടിക്കാൎക്കു അയച്ചുകൊടുക്കണമെന്നു എല്ലാവരെയും ഞങ്ങൾ വീണ്ടും ഓൎപ്പിക്കുന്നു.

"സഭാതാരക" നവീകരണക്കാരുടെവകയായി "മലങ്കര സഭാതാരക" എന്നപേരിൽ ഒരുമാസികാ പത്രം ഈകഴിഞ്ഞ മകരമാസം മുതൽ പുറപ്പെട്ടിരിക്കുന്നു. ഒരുപ്രതി ഞങ്ങൾക്കു അയച്ചുതന്നതിനെ ഉപകാരസ്മരണാപൂൎവ്വം കൈപ്പറ്റിയിരിക്കുന്നു.

ഒരുകൂടിക്കാഴ്ച.- നി. വ. ദി. ശ്രീ മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസുകൊണ്ടും വെനറെബൽ ആൎച്ചുഡീക്കൻ കെയിലിസായ്പു അവർകളും തമ്മിൽ ഈയിടെ കൊട്ടയത്തു സുറിയാനി സിമ്മനാരിയിൽ വച്ചുണ്ടായ ഒരുകൂടിക്കാഴ്ചയിൽ ഇടവകപത്രികയും മലയാളമിത്രവും തമ്മിൽ നടന്നുവരുന്ന ശണ്ഠയെക്കുറിച്ചു അന്യോന്യം സംഭാഷണം ചെയ്കയും ശണ്ഠയ്ക്കു മനസ്സില്ലാത്തവർ ഈവ്യസനകരമായ ഒരുവാദത്തിൽ ഉൾപ്പെടുവാൻ ഇടയായതിനെ കുറിച്ചുള്ള മനഃപൂൎവ്വ ദുഃഖം ഇരുഭാഗത്തും പ്രസ്താവിക്കയും ചെയ്തശേഷം മേലിൽ സുറിയാനി സഭാവിശ്വാസാചാരങ്ങളെയും ഇടവകപത്രികയെയും സംബന്ധിച്ചു മിത്രത്തിലും ഇംഗ്ലീഷു സഭാവിശ്വാസാചാരങ്ങളേയും മിത്രത്തെയും സംബന്ധിച്ചു പത്രികയിലും ആക്ഷേപങ്ങൾ പ്രസിദ്ധംചെയ്യുന്ന നടപടി നിൎത്തൽ ചെയ്യത്തക്കവണ്ണം പറഞ്ഞു പിരിഞ്ഞിരിക്കുന്നു. ഇപ്രകാരം ഒരുരാജിക്കു മനസ്സുണ്ടായതു ഈകാലാവസ്ഥയിൽ ഒരുആശ്ചൎയ്യവും വളരെ സന്തോഷയോഗ്യവും ആകുന്നു. ആൎച്ചുഡീക്കൻ അവൎകളുടെ ഗുണദോഷ പ്രകാരമെന്നു തൊന്നുന്നു. കഴിഞ്ഞമിത്രം സുറിയാനി വിശ്വാസത്തെക്കുറിച്ചു പൂൎണ്ണമൌനം ദീക്ഷിച്ചിരിക്കുന്നു. മിത്രം ഈമട്ടിൽ നിലനില്ക്കുന്ന കാലമെല്ലാം ഞങ്ങളും സന്തോഷപൂൎവ്വം തൎക്കത്തിൽനിന്നു ഒഴിഞ്ഞിരിക്കുന്നതായിരിക്കും. എങ്കിലും സുറിയാനി വിശ്വാസത്തെയും പള്ളിക്രമങ്ങളെയും അനാവശ്യമായി പുച്ഛിക്കുവാൻ ആരെങ്കിലും പുറപ്പെട്ടാൽ അപ്പോൾ ഞങ്ങളുടെ ഈവാഗ്ദത്തം റദ്ദായിപ്പോകുന്നതായിരിക്കും.

ഒരുകല്യാണം.- ഈവലിയനോമ്പു ആരംഭിക്കുന്നതിനുമുമ്പു അടുത്തവ്യാഴാഴ്ച ചെങ്ങന്നൂർ പള്ളിയിൽവച്ചു ഒരുവിവാഹം നടന്നിരിക്കുന്നതു ഒട്ടു പ്രസ്താവയോഗ്യമായിരിക്കുന്നു. അന്നെദിവസം പകൽ പത്തുമണിവരെ ഇങ്ങനെ ഒരുവിവാഹം നടത്തണമെന്നു ആലോചനപോലും ഉണ്ടായിരുന്നില്ലാ പത്തുമണിക്കു പെട്ടന്നുറച്ചു മൂന്നുമണിക്കു കമ്മാരക്ഷ്യാനവും കഴിഞ്ഞു വിവാഹം മരണത്തോളം ദമ്പതിമാരെ ബന്ധിക്കുന്ന ഒരുകരാർ ആയിരിക്കുന്ന സ്ഥിതിക്കു എത്രയും സൂക്ഷിച്ചു ചെയ്യേണ്ടതാകകൊണ്ടു വിളിച്ചുചൊല്ലു എന്നുംമറ്റും ചിലനടപടികൾ എല്ലാസഭകളിലും ഉണ്ടു. "മലങ്കര സെന്തോമ്മാ സമുദായം" സിക്രട്ടെറിയും സഭാതാരക പത്രാധിപരുമായ മഹാനാൽ മെലദ്ധ്യക്ഷതവഹിച്ചുവരുന്ന ഒരുപള്ളിയിലും ആട്ടുംകൂട്ടത്തിലും ഈവിധം നടത്തിയതിൽ ആശ്ചൎയ്യപ്പെ

ടുന്നു. മലങ്കരസഭയെ അപ്പൊസ്തോല നടപടികളോടു അടുപ്പിച്ചുപോലും ഉയൎത്തുന്നവർ എന്നു ഭാവിക്കുന്ന ആളുകൾ ൧൦-ം പ്രവൃത്തിയിലും അപ്പൊസ്തോല നടപടി കണ്ടുപഠിച്ചതായിരിക്കുമൊ അറിയുന്നില്ല.

അസൊസിയേഷ്യൻ- മലങ്കര സുറിയാനി അസൊസിയേഷ്യൻ മാനേജിങ്ങ കമ്മട്ടിയുടെ ഒരുയോഗം മേടമാസത്തിൽ കൂടുന്നതാകുന്നു. തിയ്യതി നിശ്ചയിച്ചു ഉടനെ നോട്ടീസു പുറപ്പെടുമെന്നറിയുന്നു.

ഒരുപ്രസംഗം.- ൧൦-ാം മാസം ൧൯-നു- നാലരമണിക്കു മാർദീവന്നാസ്യോസ സിമ്മനാരിയിൽവച്ചു തിരുവനന്തപുരം കുട്ടൻപിള്ള എന്നൊരു ശൂദ്രനാൽ വിദ്യാഭ്യാസത്തെക്കുറിച്ചു ഇംഗ്ലീഷിൽ ഒരുപാഠകം പറകയുണ്ടായി ഇംഗ്ലീഷഭാഷ ഇത്രത്തോളം ചാതുൎയ്യമായി സംസാരിക്കുന്ന ഒരാൾ നാട്ടുകാരിൽ ഉണ്ടോ എന്നു സംശയമാണ. ശരീരാഭ്യാസവും, മാനസ്സികാഭ്യാസവും സന്മാൎഗ്ഗാഭ്യാസവും വിവരിച്ചു പറഞ്ഞതുകൂടാതെ സന്മാൎഗ്ഗവിഷയത്തിൽ കണ്ടുപഠിപ്പാൻ തക്കമഹാൻ യേശുക്രിസ്തുവാണന്നു സ്ഥാപിച്ചു ഹിന്ദുക്കളായ ശ്രോതാക്കളോട പ്രത്യേകം ഒരു ഗുണദോഷം പറകയുണ്ടായി.

## മലങ്കരസഭ സ്ഥാപകന്റെ ഉദ്ദേശം.

"മലങ്കര സഭാതാരക" ൨-ാംലക്കത്തിൽ "മലങ്കരസഭ അതിന്റെ സ്ഥാപകന്റെ ഉദ്ദേശ്യങ്ങളെയും നടപടികളേയും അനുസരിച്ചിരിപ്പാൻ തക്കവണ്ണം പിന്നോട്ടുനോക്കി അതിന്റെ ബാല്യത്തിലെ സൌന്ദൎയ്യത്തെ കുറിച്ചു ഇനിയെങ്കിലും ഓൎമ്മയുള്ളവരായിരിക്കണം" എന്നു ഗുണദോഷിക്കുന്നു. സ്ഥാപകന്റെ ഉദ്ദേശ്യങ്ങളേയും നടപടികളേയും മലങ്കരസഭ ഉപേക്ഷിച്ചു കളഞ്ഞിരിക്കുന്നു എന്നാണ ഇതുകൊണ്ടു താരക വരുത്തിയിരിക്കുന്നതു അവർ അതിലെക്കുകണ്ടു പിടിച്ച പ്രധാനലക്ഷ്യം ദൈവാരാധനയ്ക്കു സുറിയാനിഭാഷ ഉപയോഗിക്കുന്നതാകുന്നു. സുറിയാനിഭാഷ ഉപയോഗപ്പെടുത്തുന്നതുകൊണ്ടു "ദൈവാരാധന ശബ്ദം മാത്രമായിരിക്കണമെന്നു അപ്പൊസ്തോലൻ ചട്ടം കെട്ടിയിട്ടുള്ളതായി തോന്നും" എന്നുപറകയും "അദ്ദേഹം അങ്ങിനെ ചെയ്യുന്നെങ്കിൽ നമ്മുടെ പിതാക്കന്മാർ ക്രിസ്ത്യാനി വിശ്വാസത്തിലേക്കു തിരിയുമൊ" എന്നു ചോദിക്കയും കൂടെ ചെയ്യുന്നുണ്ടു.

ഇതുകൊണ്ടു അൎത്ഥപ്പെടുത്തുന്നതു അപ്പൊസ്തോലനും സുറിയാനി ഭാഷയും തമ്മിൽഒരു സംബന്ധവും ഇല്ലന്നാകുന്നുവല്ലൊ. അപ്പോസ്തോലൻ മലങ്കര സഭയിൽ ഏതെല്ലാം ഭാഷയിൽ ആരാധന നടത്തിയെന്നൊ അല്ലെങ്കിൽ സുറിയാനി ഭാഷയിലെ ആരാധനയും അപ്പൊസ്തോലനുമായി വല്ലസംബന്ധവും ഉണ്ടായിരുന്നു എന്നൊ വിധിപ്പാൻതക്ക ചരിത്രങ്ങൾ ഒന്നും ഞാൻ കണ്ടിട്ടില്ലാത്തതിനാൽ താരകയോടു തൎക്കിപ്പാൻ ഞാൻ പുറപ്പെടുന്നില്ല എങ്കിലും ൧൦-ം കാൎയ്യത്തിൽ താരകയെക്കാൾ വിശ്വാസയോഗ്യനായ ഒരാളിന്റെ അഭിപ്രായം താരക പത്രാധിപർ അവൎകളുടെ അഭിപ്രായത്തോടു ചേരുന്നില്ലന്നു പറവാൻ മാത്രം ഇനിക്കു അറിവുണ്ടു. ഞാൻചൂണ്ടുന്ന ആൾതാരകയാൽ പ്രതിബിംബിക്കപ്പെടുന്ന നവീകരണ സംഘത്തിന്റെ ഇപ്പൊഴത്തെ മെലദ്ധ്യക്ഷനും താരകക്കുജീവാത്മാവായ അനുവാദ കല്പനയെ നല്കികൊടുത്ത ആളും ആകുന്നു ആമഹാൻ സിമ്മിനാരി വ്യവഹാരത്തിൽ വാദിവക ഒന്നാം സാക്ഷിയായി സത്യത്തിന്മെൽ കൊടുത്ത മൊഴിയിൽ പറയുന്നതു എന്തന്നാൽ- കോട്ടയത്തു സിമ്മിനാരിയിൽ ഒരുപഴയ ചരിത്ര പുസ്തകം ഉ

ണ്ടായിരുന്നു; അതു കയ്യെഴുത്തായിരുന്നു. ൧൫൦൦ വൎഷത്തെ പഴക്കം ഉണ്ടു. അതിൽ സുറിയാനി സഭയുടെ ചരിത്രം ഉണ്ടു. സുറിയാനിക്കാർ എന്നു പറവാൻ കാരണം തൊമ്മാശ്ലീഹാ സഭ സ്ഥാപിച്ചതുകൊണ്ടും അദ്ദേഹം സുറിയാനിക്കാരൻ ആയിരുന്നതുകൊണ്ടും അദ്ദേഹം പള്ളിക്രമങ്ങളെ സുറിയാനി ഭാഷയിൽ നടപ്പാക്കിയതുകൊണ്ടും ആയിരുന്നു... ഈ വിവരങ്ങൾ മെൽപറഞ്ഞ ചരിത്ര പുസ്തകത്തിൽ ഞാൻ വായിച്ചിട്ടുണ്ടു. ഇത്യാദി.

അപ്പൊസ്തൊലൻ പള്ളിക്രമം സുറിയാനി ഭാഷയിൽ സ്ഥാപിച്ചു എന്നുള്ളടത്തോളം താരകാ രക്ഷാധികാരി സമ്മതിക്കുന്നു. പത്രാധിപർ നിഷേധിക്കയും ചെയ്യുന്നു. പക്ഷെ പത്രാധിപർ ഈ അറിവു എവിടെനിന്നു സമ്പാദിച്ചു എന്നു പറയുന്നില്ലാ, നെരെ മറിച്ചു മറ്റെ ആൾ ൧൫൦൦ വൎഷത്തെ പഴക്കം ചെന്ന ഒരു പ്രാചീന ഗ്രന്ഥത്തിൽ സ്വന്തകണ്ണാൽ കണ്ടു എന്നു വെറും വാക്കല്ല സത്യം ചെയ്യുന്നു. വായനക്കാർ ഇവരിൽ ആരെ വിശ്വസിക്കണമെന്നു താരകാധിപർ ദയവായി അറിയിച്ചു തരണമെന്നു വിനയപൂൎവ്വം അപെക്ഷിക്കുന്നു. ഈ ലെഖനത്തിൽ അസഭ്യം എന്നു പറവാൻ തക്ക ആക്ഷേപ പദങ്ങൾ ഒന്നും എന്റെ ദൃഷ്ടിയിൽ എത്തിയിട്ടില്ല. വല്ലതും ഉണ്ടെന്നു മാന്യനായ താരക പത്രാധിപർ അവർകൾക്കു സംശയം തട്ടുന്നപക്ഷം അതു മനസ്സറിയാതെ വന്നതാണെന്നു ദയവായി ഒഴിവുകഴിവു ചെയ്യണമെന്നും മനപ്പൂൎവ്വമല്ലാത്ത ഈ നിസ്സാരകാരണം പറഞ്ഞു മറുപടി ഒഴിച്ചുകളയരുതെന്നും കൂടെ അപേക്ഷിക്കുന്നു.

ഓലപ്പു

## സുറിയാനി ഭാഷ

ഇടപെകപത്രിക പത്രാധിപരവർകൾക്കു.

ഈ വിഷയത്തെപ്പറ്റി ഇ. എം. പി. അവർകൾ ൯൨. ലെ ൩൬-൩൭-ാം ലക്കങ്ങളിൽ പ്രസിദ്ധം ചെയ്ത പ്രസംഗങ്ങൾ ഞാൻ വായിച്ചപ്പൊൾ ഈ ലെഖനത്തിൽ സൂചിപ്പിക്കുന്ന വിചാരങ്ങൾ എനിക്കുണ്ടായി എന്നുവരികിലും തല്ക്കാലം ജോലി നിമിത്തം വിട്ടുപൊയതിനാൽ ഈ സന്ദൎഭത്തിലെങ്കിലും തത്സംബന്ധമായി പ്രസ്ഥാപിക്കാതെ പൊകുന്നത യുക്തമല്ലെന്നു കാണുന്നു. എന്റെ വെറൊരു ലേഖനത്തിൽ കാണിച്ചിരിക്കും പ്രകാരം ഈ പ്രസംഗവും ക്രിസ്ത്യൻ കൊലജ മഗസീനിൽ പ്രസിദ്ധം ചെയ്താൽ വളരെ നന്നായിരിക്കുമെന്നു എന്റെ ഒരു അഭിപ്രായം. പക്ഷെ എനിക്കു ഈ മഗസീനിൽ എന്തൊ വല്ലാത്ത ഒരു ഭ്രമം ഉണ്ടെന്നു താങ്കൾ വിചാരിച്ചേക്കും. ഈ പത്രം (മഗസീൻ) അനെക വിദ്വജ്ജന ശിരൊമണികളാൽ വായിക്കപ്പെടുന്നതാകയാൽ ആക്ഷെപാൎഹങ്ങളായും അയുക്തികളായും ഏതെങ്കിലും സംഗതികൾ ഉണ്ടെങ്കിൽ വെളിപ്പെടുത്തുന്നതിന്നു ധാരാളം ത്രാണിയുള്ളവരുള്ളതു കൊണ്ടുമാത്രം പ്രസ്ഥാപിക്കുന്നതാണ. എന്നാൽ ഇ. എം. പി. അവർകൾക്കു ഇംഗ്ലീഷ ഭാഷ പരിജ്ഞാനമില്ലെങ്കിൽ പ്രാപ്തിയുള്ള മറ്റു വല്ല സുറിയാനിക്കാരും ഈ കാൎയ്യത്തിൽ ഉത്സാഹിക്കുമെന്നു വിശ്വസിക്കുന്നു.

സി. ഇ പീറ്റർ

## ഒരു നല്ല ശട്ടംകെട്ടൽ

മുളന്തുരുത്തി സുറിയാനി പള്ളിയിൽ കബറടക്കിയിരിക്കുന്ന കാലം ചെയ്ത മാർ കുറിലോസ്സ ബാവായുടെ ശ്രാദ്ധദിവസമായ ചിങ്ങം ൨൦-ാംനു കൊല്ലന്തോറും വളരെ ആളുകൾ നാനാ ജാതിക്കാരുമായി കൂടുന്നതിന്നും പുറമെ ഏകദേശം നൂറിൽതാഴെ പട്ടക്കാരും വരിക പതിവുണ്ടു. എന്നാൽ കൂടുന്ന ജനങ്ങളിൽ സുറിയാനിക്കാരിൽ മിക്കപേരും ഓരോന്നും ഈരണ്ടും ശക്തിപോലെ കുർബ്ബാന ചൊല്ലുന്നതിന്നായി മേല്പറഞ്ഞ പട്ടക്കാൎക്കു പണം കൊടുക്കുക പതിവുണ്ടു. ടി പതിവുനിമിത്തം പട്ടക്കാരിൽ മിക്കപേരും ടി ജനബാഹുല്യത്തിന്റെ ഇടകലൎന്നു ഓടിനടന്നു അവരവരുടെ സാമൎത്ഥ്യം പോലെ പണം വാങ്ങിക്കുക പതിവായിരുന്നു. ഇങ്ങിനെ പട്ടക്കാർ സമ്മിശ്രമായി ഓടിനടന്നു പണം വാങ്ങുന്നതു വിഹിതമല്ലെന്നു മുളന്തുരുത്തി പള്ളിയോഗക്കാർ ആലോചിച്ചു ഈയാണ്ടു മുതൽ മേല്പറഞ്ഞപോലെ എല്ലാ പട്ടക്കാരും വാങ്ങിക്കൂടായെന്നും ഏടവകക്കാരിൽ രണ്ടു പട്ടക്കാർ രണ്ടുസ്ഥലങ്ങളിൽ ഓരോ പെട്ടിയും ഓരോ കണക്കെഴുത്തുകാരനും കൂടിയിരുന്നു കുർബ്ബാനപ്പണം എല്ലാം അവർ മുഖാന്തിരം വാങ്ങി കണക്കെഴുതി ഒടുവിൽ പുറമെനിന്നും വന്ന പട്ടക്കാൎക്കും ആ ഏടവക പട്ടക്കാൎക്കും ശരാശരി ഒരുപോലെ വീതിച്ചു കൊടുക്കുന്നതാണെന്നും ഇതിന്നു വിരോധമായി പ്രവൃത്തിക്കുന്നവരൊടു യോഗത്തിന്നു പ്രവേശിപ്പാൻ അധികാരമുള്ള അധികാരങ്ങൾ പ്രവൃത്തിക്കുമെന്നും മറ്റുമുള്ള രണ്ടു നാലു പരസ്യങ്ങൾ അവിടവിടെയായി മതിൽക്കകത്തു പതിക്കയും ൧൯-ാംനു ഈ വിവരങ്ങൾ വ. ദി. ശ്രീ. പൌലൊസ്സ റമ്പാച്ചൻ പ്രസംഗത്തിൽ വിളിച്ചുപറകയും നിമിത്തം ഇയ്യാണ്ടിൽ രണ്ടുമൂന്നു പേരൊഴികെ ശേഷമുള്ള പട്ടക്കാർ എല്ലാവരും അവരുടെ മാന്യാവസ്ഥയിൽ ഇരിക്കയും ചെയ്തതുകൊണ്ടു കാൎയ്യം വളരെ ഭംഗിയായി നടന്നു. ഈ നിശ്ചയത്തിന്നു വിരോധമായി ഓടിനടന്നു വാങ്ങിയ രണ്ടുമൂന്നു പേരെകൊണ്ടും വാങ്ങിയ പണം വീതിച്ചുകൊടുക്കുന്ന സമയത്തു തിരിച്ചു വാങ്ങിക്കയും വിരോധമായി പ്രവൃത്തിച്ചു എങ്കിലും ഇതു ആദ്യത്തവണയാകകൊണ്ടു ഈ കൊല്ലത്തേക്കു മാത്രം അവൎക്കു മാപ്പുകൊടുത്തു എല്ലാവരെപോലെ ഓരോ ഓഹരി കൊടുക്കണമെന്നു ശേഷം പട്ടക്കാരും റമ്പാച്ചനും അഭിപ്രായപ്പെട്ടതിനെ യോഗം സമ്മതിച്ചു അപ്രകാരം ചെയ്തിരിക്കുന്നു. ഏതായാലും മുളന്തുരുത്തി പള്ളിക്കാരുടെ ടി ശട്ടംകെട്ടൽ വളരെ ഭംഗിയും ഉചിതവുംതന്നെ. ഇതുപോലെ എന്നല്ല ഇതിലധികവും ആളുകൾ കൂടുന്ന കോതമംഗലത്തെ കന്നി ൨൦-നു-യിലെ ശ്രാദ്ധാടിയന്തിരത്തിന്നും ഇങ്ങിനെ ഒരേൎപ്പാടു ആ പള്ളിക്കാരും ചെയ്തിരുന്നെങ്കിൽ വളരെ നന്നായിരുന്നേനെ.

എൻ. വി. പത്രോ

## അസോസിയേഷ്യൻ കടച്ചീട്ടു എഴുതീട്ടുള്ള ആളുകൾ.

൧൦നു വൃശ്ചികം.

൧-ാം ക്ലാസു

| | | | |
|---|---|---|---|
| | | | രൂപാ |
| ൧. എളന്തുരുത്തിൽ പീലിപ്പോസുകോറി | അവർകൾ | പുതുപ്പള്ളി | ൧ |

# മലങ്കര ഇടവകപ്പത്രിക

| | | | രൂപാ |
|---|---|---|---|
| ൨. കണ്ടത്തിൽ ഠരംപ്പൻ ഠരംപ്പൻ | അവർകൾ | കല്ലൂപ്പാറ | ൧൦൦ |
| ൩. പൂവത്തൂർ യാക്കോബകത്തനാര | | ചെങ്ങന്നൂർ | ൧൦൦ |
| ൪. നട്ടാശേരിൽ മാണിചെറിയാൻ | | കോട്ടയം | ൧൦൦ |
| ൫. കൊച്ചുവഷഞ്ഞാററിൽ കോര കുര്യൻ | | ടി | ൧൦൦ |
| ൬. കന്നംപുറത്തു ഇട്ടൂപ്പ ഇട്ടി | | ടി | ൧൦൦ |

൧൦൬൨ മകരം

| | | |
|---|---|---|
| ൧. കന്നംപുറത്തു കോരഉലഹന്നൻ | ടി | ൧൦൦ |
| ൨. പുത്തൻപറമ്പിൽ ഇട്ട്യേരാ ഇട്ട്യേരാ | ടി | ൧൦൦ |
| ൩. പുത്തൻവീട്ടിൽ വറുഗീസജോൺ | തിരുവിതാംകോട | ൧൦൦ |

കുറുപ്പുംപടി ഇടവകയിൽനിന്ന ചേൎന്നിട്ടുള്ളവരിൽ കഴിഞ്ഞപത്രികയിൽ പ്രസിദ്ധം ചെയ്യുതു കഴിച്ചുള്ള ആളുകളുടെ വിവരം.

൬൨- ധന മകരം ൩_ാംക്ലാസു

| | |
|---|---|
| കോലാഞ്ഞിൽ വക്കിമാണി | ൨൫ |
| കോററാലിൽ മത്തായിപൈലി | ൨൫ |
| മെയ്ക്കമാലിൽ തൊമ്മൻ ചാക്കൊ | ൨൫ |

൪_ാംക്ലാസു

| | | |
|---|---|---|
| തോട്ടുപുറത്തു ഇട്ട്യേരാവക്കി | രൂപാ | ൧൨൴ |
| കൊലാഞ്ഞി ചുമ്മാരുവക്കി | „ | ൧൨൴ |
| ഊനമ്പള്ളി വക്കിചാക്കൊ | „ | ൧൨ഞ |
| തട്ടാമ്പുറത്തു വക്കിപൈലി | „ | ൧൨൴ |
| കോടിയാടൻ മാത്തുവക്കി | „ | ൧൨൴ |
| മാണിയാട്ടെ കുര്യൻപൈലി | „ | ൧൨൴ |
| കോയിപ്പുറമ്പിൽ ചെറിയ്യ ഇത്താപ്പിരി | „ | ൧൨൴ |
| കോതെച്ചിക്കുടി മാത്തുമാത്തു | „ | ൧൨൴ |
| ഓലപ്പുര മാത്തുപൈലി | „ | ൧൨൴ |
| കരോട്ടെപൊയ്ക്കാട്ടിൽ മാത്തുഇട്ടൻ | „ | ൧൨ഞ |
| പണ്ടാരംകുടി വക്കി വക്കി | „ | ൧൨൴ |
| പാണാട്ടു വ്ക്കിഇത്താപ്പിരി | „ | ൧൨൴ |
| പടിക്കക്കുടി അവിരാഔസേപ്പ | „ | ൧൨൴ |
| മഞ്ഞാട്ടു പൈലികുഞ്ഞ | „ | ൧൨൴ |
| പാണാട്ടുപറമ്പിൽ തൊമ്മൻപൈലി | „ | ൧൨൴ |
| ആത്തുങ്ങ കുര്യൻഇട്ടൂപ്പ | „ | ൧൨൴ |
| ചുണ്ടെക്കാടൻ വക്കികോര | „ | ൧൨൴ |
| പടിഞ്ഞാറെ പാണാട്ടു തൊമ്മൻവക്കി | „ | ൧൨൴ |
| കണിയത്ത വക്കിമത്തായി | „ | ൧൨൴ |
| പീച്ചനാടൻ വക്കിവക്കി | „ | ൧൨൴ |
| ചിറങ്ങരെ പടയാട്ടി വക്കി വക്കി | „ | ൧൨൴ |
| കണ്ടംമാലി യൌസേപ്പപൈലി | „ | ൧൨൴ |
| പുത്തൻപുരയ്ക്കൽ പൈലി പൈലി | „ | ൧൨൴ |
| നാരമങ്ങലത്തു വക്കിവക്കി | „ | ൧൨൴ |
| പുന്നെക്കാപ്പള്ളി പൈലി കുരുവിള | „ | ൧൨൴ |
| മുടക്കഞ്ചേരി വക്കിചാക്കൊ | „ | ൧൨൴ |
| കല്ലറെക്കൽ വക്കിവക്കി | „ | ൧൨൴ |
| കെഗ്ഗഞ്ഞെത്ത നടക്കൽ അവിരാവക്കി | „ | ൧൨൴ |
| പുതുശേരി വക്കിപൈലി | „ | ൧൨൴ |
| മററവന പൈലിമാണി | „ | ൧൨൴ |
| വാരകത്തുകുടി പൈലിവറിയ്യ | „ | ൧൨൴ |
| താണിലിമാലി മാത്തുതൊമ്മൻ | „ | ൧൨൴ |

———

| | | | | | |
|---|---|---|---|---|---|
| ൫൫൪. | ബ. കഞ്ഞിച്ചിക്കുടി അച്ചൻ | - | ൧ | ൧൪ | |
| ൫൫൦. | രാ. രാ. എം. വറുഗീസ ശിരസ്തദാർ | - | ൧ | ൧൦ | ൧൧ |
| ൫൪൮. | രാ. രാ. കെ. ഇട്ടിഅയിപ്പു മുതൽപിടി | - | ൧ | ൧൪ | - |
| ൫൪൬. | രാ- രാ. പി. തൊമ്മൻ പാദ്ധ്യാർ | - | ൧ | ൧൪ | - |
| ൫൪൪. | രാ. രാ. പുന്നൻ വക്കീൽ | - | - | ൧൭ | ൧൩ |
| ൩൨. | രാ. രാ. തെക്കെതലക്കയ്ക്കൽ കുഞ്ഞൻവക്കീൽ | - | ൧ | ൧൪ | ൪ |
| ൪൨൨. | രാ. രാ. ബ. കായക്കുളം പള്ളിയോഗം | - | ൧ | ൧൪ | - |
| ൫൩. | രാ. രാ. പുളിക്കത്ര ചാക്കൊ | - | ൧ | - | - |
| ൫൮ | രാ. രാ. കാഞ്ഞിരത്തിൽ കുഞ്ഞൻ | - | ൧ | - | - |
| ൭൬ | രാ. രാ. മുറിപ്പുരക്കൽ മാത്തു | - | ൧ | ൧൪ | - |
| ൪൬ | രാ. രാ. തൈപറമ്പിൽ തൊമ്മി | - | - | ൨.൧ | - |
| ൫൫൫. | രാ. രാ. ചെമ്പകശെരിൽ [illegible] | - | ൧ | - | - |
| ൫൫൬ | രാ. രാ. വടശെരിൽ കോരളപ്പ. | - | - | ൭ | - |
| ൫൫൭. | രാ. രാ. കണ്ടഞ്ചിറ വറുഗീസു | - | - | ൭ | - |
| ൫൫൮. | രാ. രാ. ചെരിക്കൽ കോര | - | - | ൭ | - |
| ൫൫൪. | രാ. രാ. മണപ്പുറത്തു ചുമ്മാറു | - | - | ൭ | - |
| ൫൬൦. | രാ. രാ. കളരിക്കൽ കുഞ്ഞൻ | - | - | ൭ | - |
| ൫൬൧. | രാ. രാ. മാലിയിൽ മാണി | - | - | ൭ | - |
| ൫൬൨. | രാ. രാ. മുണ്ടാക്കൽ ചാക്കൊ | - | - | ൩ | ൮ |
| ൫൬൩. | രാ. രാ. പാലപ്പറമ്പിൽ പക്കി | - | - | ൩ | ൮ |
| ൫൬൪. | രാ. രാ. മുപ്പാത്താ കൊച്ചുകുഞ്ഞു | - | - | ൩ | ൮ |
| ൫൬൫. | രാ. രാ. കള്ളപ്പുരയ്ക്കൽ കൊച്ചിട്ടി | - | - | ൭ | - |
| ൫൬൭. | രാ. രാ. കണ്ടമണ്ടലത്തു ഉതുപ്പു | - | - | ൭ | - |
| ൫൬൯. | രാ. രാ. വാഴത്ര ചാക്കൊ | - | - | ൭ | - |
| ൫൭൦. | രാ. രാ. നെരിയത്ര മാത്തുണ്ണി | - | - | ൩ | ൮ |
| ൫൭൪. | ബ. കള്ളപ്പുരയ്ക്കൽ അച്ചൻ | - | - | ൩ | ൮ |
| ൩൧൩. | റവറന്ത. കുരുവിളപാദ്രി | - | ൧ | ൧൪ | - |

പി. ജെ. ഇട്ടൂപ്പ മാനേജർ

# ADVERTISEMENTS

മാർ തൊമാസു അച്ചുക്കൂട്ടത്തിൽ വില്പാനുള്ള പുസ്തകങ്ങൾക്കു വിവരം.

| | | വില ചക്രം |
|---|---|---|
| ൧ | വൈദ്യമാലിക എന്ന ചികിത്സപുസ്തകം രൂപാ ൧ | ൭ |
| ൨ | മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൩ | നിത്യനമസ്കാരക്രമം | ൯ |
| ൪ | റോമ്പിന്റെ നമസ്കാരക്രമം | ൭ |
| ൫ | റോമ്മാ മേലധികാരം The Roman Supremacy | ൭ |
| ൬ | മതസംഗതികൾ. | ൫ |
| ൭ | ബുക്കുകമ്മട്ടി വക രണ്ടാംപാഠം | ൩ |
| ൮ | കണക്കുപുസ്തകം | ൨ |
| ൯ | കുർബാനക്രമം | ൧ |
| ൧൦ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൧൧ | ഒന്നാം ചോദ്യോത്തരം | ൧ |

കച്ചവടക്കാർക്കു പത്തിനു ഒന്നര വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

# മലങ്കര ഇടവകപ്പത്രിക.

## പത്രിക വിലവിവരം.

| | | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | ,, | ൪ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർ മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

## [illegible]രസ്യം.

മലങ്കരസുറിയാനി സുവ[illegible]ശേഷ സമൂഹം വകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പററുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

## വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സിമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM